ശ്രീ.

ഉണ്ണായിവാര്യരുടെ കൃതിയായ

# നളചരിതം

## നാലാംദിവസത്തെ ആട്ടക്കഥ.

---

തിരുവനന്തപുരം കാളേജിൽ

നാട്ടുഭാഷാദ്ധ്യക്ഷനായ

ആർ. രാജരാജവർമ്മാ എം. ഏ.

അവർകളാൽ ഉണ്ടാക്കപ്പെട്ട

കാന്താരതാരകം

എന്ന വ്യാഖ്യാനത്തോടുകൂടി

തൃശ്ശിവപേരൂർ

ഭാരതവിലാസം അച്ചുക്കൂടത്തിൽ

അച്ചടിച്ചതു്.

---

൧൦൮൧

---

# അവതാരിക.

## ൧. കഥാസംഗ്രഹം

പണ്ടു നിഷധരാജ്യത്തു വീരസേനന്റെ പുത്രനായിട്ടു നളൻ … ണ്ടായി. അദ്ദേഹം വീര്യത്തിലെന്നപോലെ രൂപസൌന്ദര്യത്തിലും അദ്വിതീയനായിരുന്നു. അക്കാലത്തു വിദർഭരാജ്യത്തിന്റെ അധിപതിയായ ഭീമരാജാ … ദമനൻ എന്ന മഹർഷിയുടെ വരപ്രസാദത്താൽ ലഭിച്ച ദമൻ, ദാന്തൻ, ദ…ൻ ദമയന്തി എന്ന പുത്രരിൽ ദമയന്തി എന്ന പുത്രി, നളൻ പുരുഷരിൽ എ…പോലെ, സ്ത്രീകളിൽ രൂപലാവണ്യംകൊണ്ടു് ലോകപ്രസിദ്ധയായ്ചമഞ്ഞു. …മയന്തീനളന്മാക്കു അന്യോന്യഗുണശ്രവണത്താൽ ബാല്യത്തിൽതന്നെ പ…നുരാഗം ഉളവായി. അഭിലാഷവിപ്രലംഭദശയിൽ നളൻ വിരഹാതുര…യിട്ടു ഒരു ദിവസം ഉദ്യാനത്തിൽ വിജനവാസം ചെയ്യുമ്പോൾ ക്രീഡാതടാക…ത്തിന്റെ കരയിൽ ക്രീഡിക്കുന്ന സുവർണ്ണഹംസങ്ങളെ കണ്ടു കൌതുകംതോന്നീട്ടു …ൽ ഒന്നിനെ ഉറങ്ങുന്ന സമയം കടന്നുപിടിച്ചു. അരയന്നം ഉടൻ ഉണർന്നു …പിച്ചപ്പോൾ വിട്ടുകയുംചെയ്തു. രാജാവിന്റെ ദയാശീലതകണ്ടു ഹംസം …ർ ഒരു പ്രത്യുപകാരമായി ദമയന്തിയോടു ദൂതുപറയാം എന്നേറ്റു്, ഉടൻ കു…നപുരിയിൽ ചെന്നു ദമയന്തിയുടെഅടുക്കൽ നളനെ വർണ്ണിച്ചു്, അവൾ … കൊണ്ടു നളനെ വരിച്ചിരിക്കുന്ന വിവരം മടങ്ങിവന്നു പറകയും ചെയ്തു.

…റിയാതെ കന്യകയുടെ യൌവനാരംഭം കണ്ടു ഭീമരാജ… ദമയന്തിക്കു സ്വയംവരം നിശ്ചയിച്ചു, രാജാക്കന്മാരെ ക്ഷണിക്കാൻ ദൂതന്മാരെ അയച്ചു. …ലത്തിൽ പർവ്വതമുനിയോടുകൂടി ശ്രീനാരദൻ സ്വർഗ്ഗത്തു ചെന്നപ്പോൾ പ്ര…ഗവശാൽ പ്രസ്താവിച്ച ദമയന്തിയുടെ അസാധാരണഗുണഗണങ്ങളെ കേട്ടു …കം പൂണ്ടു് ഇന്ദ്രാഗ്നിയമവരുണന്മാരാകുന്ന ദിക്പാലന്മാരും സ്വയംവ… …പ്പെട്ടു. അവർ വഴിയിൽ വെച്ചു നളനെ കണ്ടെത്തി, ദമയന്തി…നായ ആ രാജാവിനെത്തന്നെ കന്യകയുടെ അടുക്കൽ ദൂതിനയച്ചു. അ…ളുടെ വാസ്തവവും അർത്ഥനയുടെ സ്വഭാവവും അറിയുംമുമ്പെ വാഗ്ദാനം …ത്തുപോകയാൽ ധർമ്മപാശബദ്ധനായ നളൻ ഇന്ദ്രാദികളുടെ പ്രഭാവത്താൽ …ദൃശ്യമൂർത്തിയായിട്ടു യാതൊരു പ്രതിബന്ധവും കൂടാതെ കന്യാന്തഃപുരത്തിൽ …വേശിച്ചു് അവളോടു ഇന്ദ്രാദികളുടെ പ്രാർത്ഥനയെ അറിയിച്ചു. തന്റെ വര…ൻ നളൻ അന്യന്റെ ദൂതനായി വന്നതിനാൽ ദമയന്തി വ്യസനിക്കയും ന… എല്ലാത്തിനും സമാധാനം പറകയും ചെയ്തു. ഒടുവിൽ ദമയന്തി 'എന്നാൽ …ന്ദ്രാദികളും സ്വയംവരസമയത്തിൽ വരട്ടെ; അവരുടെ സമക്ഷംതന്നെ ഞാ…ങ്ങളെ വരിച്ചുകൊള്ളാം' എന്നു ഒരു തീരുമാനം പറഞ്ഞു. ഈ വിവരത്തെ …ം നളൻ മടങ്ങിവന്നു ഇന്ദ്രാദികളെ ഗ്രഹിപ്പിക്കയും ചെയ്തു.

അനന്തരം നാനാദേശാധിപതികളായ രാജാക്കന്മാരാൽ അലംകൃതമായ

സ്വയംവരമണ്ഡപത്തിൽ പ്രവേശി ദമയന്തി ചൂണ്ടിക്കാണിക്കപ്പെട്ട ഓരോരോ രാജാക്കന്മാരേയും ഉപേക്ഷിച്ചു നളസവിധത്തിൽ എത്തിയപ്പോൾ അവിടെ നളന്റെ ആകൃതിയിൽ അഞ്ചുപേർ ഇരിക്കുന്നതുകണ്ടു കുഴങ്ങിവശമായി. ഇതികർത്തവ്യതാമൂഢയായ ദമയന്തി ദേവന്മാരെ മനസ്സുകൊണ്ടു ശരണംപ്രാപിച്ചു, താൻ ഹൃദയംകൊണ്ടു വരിച്ചുപോയ വരനെ തനിക്കു കാണിച്ചുതരാൻ പ്രാൎത്ഥിച്ചതനുസരിച്ചു് അവർ തങ്ങളുടെ ദേവചിഹ്നങ്ങളെ പ്രകാശിപ്പിച്ചു് ദമയന്തി നളനെ തിരിച്ചറിഞ്ഞു മാലയിട്ടു വരിക്കയുംചെയ്തു. ദേവന്മാർ പ്രസാദിച്ചു് നളനു ഓരോരുത്തനും ഈരണ്ടു വരംവീതം കൊടുത്തു് അന്തൎദ്ധാനം ചെയ്തു. ഇതെല്ലാം കണ്ടു വിസ്മയിച്ചു് രാജാക്കന്മാർ കലഹിക്കാതെ പിരികയും ചെയ്തു. നളൻ വിവാഹം കഴിഞ്ഞു് സ്വരാജ്യത്തു ചെന്നു് ദമയന്തിയും ഒരുമിച്ചു് ചിരപ്രാൎത്ഥിതങ്ങളായ സുഖങ്ങളെ യഥേഷ്ടം അനുഭവിച്ചു സുഖിച്ചു വാണു. അനേകം യാഗാദികൎമ്മങ്ങളും ചെയ്തു് ദമയന്തിയും ഒരുമിച്ചു വാഴുമ്പോൾ നളനു ഇന്ദ്രസേനൻ എന്നൊരു പുത്രനും ഇന്ദ്രസേന എന്നൊരു പുത്രിയും ഉളവായി.

ഇന്ദ്രാദികൾ സ്വയംവരം കഴിഞ്ഞു സ്വൎഗ്ഗത്തേക്കു മടങ്ങുമ്പോൾ വഴിമദ്ധ്യേ ദ്വാപരനോടുകൂടി കലിവരുന്നതു കണ്ടു. എവിടേയ്ക്കായി പുറപ്പെട്ടു എന്നു ദേവന്മാർ ചോദിച്ചതിനു കലി സ്വയംവരത്തിൽ ദമയന്തിയെ വരിക്കാൻ എന്നുത്തരം പറഞ്ഞപ്പോൾ ദേവന്മാർ നടന്ന വിവരമെല്ലാം പറഞ്ഞു് ധാൎമ്മികനായ നളനെ ദ്രോഹിപ്പാൻ വിചാരിക്കുന്നവൎക്കു അധഃപതനം വരുമെന്നു കലിയെ വിലക്കീട്ടു പോകയും ചെയ്തു. കലി കോപം സഹിയാതെ ദ്വാപരനുമായി ആലോചിച്ചു നളനെ ദമയന്തിയുടെ അടുക്കൽനിന്നു പിരിക്കാമെന്നു പ്രതിജ്ഞ ചെയ്തു് നിഷധരാജ്യത്തിലേക്കു പുറപ്പെട്ടു. പന്ത്രണ്ടു വൎഷം അവിടെ കാത്തിരുന്നതിന്റെ ശേഷം ഒരിക്കൽ നളൻ ഓൎമ്മകേടാൽ പാദപ്രക്ഷാളനം ചെയ്യാതെ സന്ധ്യാവന്ദനം ചെയ്തു അവസരം നോക്കി കലി അവനെ ആവേശിച്ചു. അനന്തരം നളന്റെ അനുജനായ പുഷ്കരൻ കലിപ്രേരിതനായിട്ടു നളനെ ചൂതുകളിക്കാൻ വന്നു വിളിച്ചു. ദ്യൂതത്തിൽ വൃഷഭവേഷനായ കലിയായിരുന്നു പുഷ്കരനു പണയമായിട്ടു് ദ്വാപരൻ അക്ഷങ്ങളിലും അധിവാസം ചെയ്തു. നളൻ തന്റെ നാടും നഗരവുമെല്ലാം മുറയ്ക്കു പണയം വെച്ചു തോറ്റുകൊണ്ടു വന്നു. ഈ വിധം അഞ്ചാറുമാസം അവർ ദ്യൂതം നടന്നു. വിവരമറിഞ്ഞു മന്ത്രിമാരും പൌരന്മാരും ബന്ധുക്കളുമെല്ലാവരും വന്നു പ്രാവശ്യം ഉപദേശം ചെയ്യാൻ വന്നി നളൻ ഒന്നും കൂട്ടാക്കാതെ ചൂതുകളിതന്നെ തുടൎന്നു സൎവ്വസ്വവും നശിപ്പിച്ചു വസ്ത്രശേഷനായിട്ടു കലാശിച്ചു.

ഇതിനിടയിൽ ദമയന്തി നളന്റെ പരാജയം കണ്ടു കരുതലോടുകൂടി പുത്രനേയും പുത്രിയേയും വാൎഷ്ണേയനെന്ന നളസാരഥിയെ ഏല്പിച്ചു കുണ്ഡിനത്തിലേക്കു അയച്ചു. വാൎഷ്ണേയൻ അവരെ അവിടെ കൊണ്ടുചെന്നു വിട്ടിട്ടു്, വ്യസനിച്ചു നടന്നു്, ഒടുവിൽ അയോദ്ധ്യാധിപതിയായ ഋതുപൎണ്ണരാജാവിന്റെ സൂതനായി വാഴുകയും ചെയ്തു.

സൎവ്വസ്വവും തട്ടിപ്പറിച്ചിട്ടു് ഇനി ഭൈമിയല്ലാതെ തനിക്കു പണയത്തിനു ഉണ്ടോ എന്നു പുഷ്കരൻ പരിഹാസമായി ചോദിച്ചപ്പോൾ നളൻ വ്യസനാക്രാ

നായിട്ടു ദേഹത്തിലുണ്ടായിരുന്ന ആഭരണങ്ങളും അഴിച്ചുകൊടുത്തിട്ടു് ഏകവസ്ത്രനായി രാജധാനിയിൽനിന്നു പുറത്തിറങ്ങി. ദമയന്തിയും പിന്നാലെ പുറപ്പെട്ടു. മൂന്നു ദിവസം അവർ നഗരത്തിനു വെളിയിൽ താമസിച്ചപ്പോൾ നളനു ആരും ഉപചാരങ്ങൾ ചെയ്തുപോകരുതെന്നു പുഷ്കരൻ പ്രസിദ്ധപ്പെടുത്തിയ വിളംബരമനുസരിച്ചു് നളനെ ആരും ഗണിക്കാതെയായി. ഈ അവസരത്തിൽ ക്ഷുധാർത്തനായ നളൻ ചില പൊൻപക്ഷികൾ പറന്നടുത്തുവരുന്നതുകണ്ടു് അവയെ പിടിക്കാനായി ഉടുത്ത വസ്ത്രം അഴിച്ചു വലപോലെ വീശി എറിഞ്ഞു. പക്ഷികൾ വസ്ത്രവും കൊത്തിക്കൊണ്ടു പറന്നുപോയി, 'ഞങ്ങൾ നിന്നെ തോല്പിച്ച ചൂതുകളാണെ'ന്നു പറഞ്ഞു മറകയും ചെയ്തു. നഗ്നനായിട്ടു നളൻ പിന്നീടു കാട്ടിലേയ്ക്കു പുറപ്പെട്ടു. പോകുന്ന മദ്ധ്യേ നളൻ കുണ്ഡിനത്തിലേയ്ക്കു പോകാനുള്ള പെരുവഴി കാണിച്ചു കൊടുത്തിട്ടും ദമയന്തി കൂട്ടാക്കാതെ പിന്നാലെ തന്നെ നടന്നു. ഒരേ വസ്ത്രംകൊണ്ടു രണ്ടു പേരും ദേഹം മറച്ചു് അവർ രാത്രിയിൽ ഒരു വനമണ്ഡപത്തിൽ ചെന്നു കിടന്നു. ഭൈമി തളർന്നുകൊണ്ടുറങ്ങി; നളൻ വിചാരമഗ്നനായിട്ടാലോചനതുടങ്ങി— 'കൂടെക്കൊണ്ടുനടന്നാൽ ഇവൾ വലയും; വിട്ടേച്ചുപോയാൽ പിതൃഗേഹത്തിലോ മറ്റോ ചെന്നു രക്ഷപ്പെട്ടുവെന്നു വരാം. ധർമ്മരക്ഷിതയായ ഇവൾക്കു വഴിയിൽ അപായം ഒന്നും വരാനും ഇടയില്ല.' ഇങ്ങനെ ഉറച്ചു ആദിത്യാദി ദേവന്മാരോടു അവളെ രക്ഷിപ്പാൻ പ്രാർത്ഥിച്ചിട്ടു് വസ്ത്രം മുറിച്ചുകൊണ്ടു വിട്ടുപോകയും ചെയ്തു.

ദമയന്തി ഉണർന്നു നോക്കുമ്പോൾ നളനെ കാണ്മാനില്ല. ആ വൻകാട്ടിൽ അവൾ വിലപിച്ചുകൊണ്ടും, ഭർത്താവിനെ അവശനാക്കിയ ഭൂതത്തിനെ ശപിച്ചുകൊണ്ടും തേടി നടന്നു. അപ്പോൾ ഒരു പെരുമ്പാമ്പു കാലിൽ പിടിയും കൂടി. എന്നിട്ടും അവൾ നളനെത്തന്നെ വിളിച്ചു കരഞ്ഞു. അതുകേട്ടു് ഒരു കാട്ടാളൻ വന്നു കണ്ടു പാമ്പിനെ കൊന്നു് അവളെ രക്ഷപ്പെടുത്തി. എന്നാൽ അവൻ അവളിൽ ബലാൽക്കാരമായി അധർമ്മം പ്രവൃത്തിക്കാൻ ആരംഭിച്ചപ്പോൾ അവനെ അവൾക്കു ശപിക്കേണ്ടതായും വന്നു കൂടി. 'നളനൊഴികെ ഒരു പുരുഷനെ ഞാൻ മനസ്സുകൊണ്ടു പോലും സ്പർശിച്ചിട്ടില്ലെങ്കിൽ ഇവൻ മരിച്ചുവീഴട്ടെ' എന്നു ആ പതിവ്രത പറകയും ആ ദുഷ്ടൻ ശവമായി വീഴുകയും ഒന്നിച്ചുകഴിഞ്ഞു. പിന്നീടും അലഞ്ഞു നടന്നപ്പോൾ ഒരാശ്രമം കണ്ടു് അവൾ അവിടെ ചെന്നു. എന്നാൽ മഹർഷിമാർ അവളോടു വിവരമെല്ലാം ചോദിച്ചറിഞ്ഞു് 'താമസിയാതെ നീ നളനോടു ചേർന്നു മുന്നേപ്പോലെ സുഖമായിരിക്കും' എന്നു അവളെ ആശ്വസിപ്പിച്ചിട്ടു് ആശ്രമത്തോടുകൂടത്തന്നെ അന്തർദ്ധാനം ചെയ്തു. മഹർഷിവാക്യത്താൽ ഒരുവിധം സമാധാനപ്പെട്ടു് ആ പതിവ്രത വീണ്ടും മണ്ടിനടക്കുമ്പോൾ ഒരു നദികടക്കുന്ന കച്ചവടക്കാരുടെ സംഘത്തെക്കണ്ടു് അവരോടു സംഗതി എല്ലാം പറഞ്ഞു്, ധാർമ്മികനായ ആ സംഘപ്രധാനിയുടെ അനുമതി വാങ്ങി അവരൊന്നിച്ചുപുറപ്പെട്ടു. വളരെ ദിവസം വളരെ കാടും മലയും കയറിനടന്നു്, വഴിയിൽ കാട്ടാനകളുടെ ആക്രമത്താൽ പാതിപ്പെട്ടു ഒടുവിൽ ഒരു ദിവസം സന്ധ്യയോടുകൂടെ ആ സംഘം ഉത്കൃഷ്ടമായ ചേദിരാജ്യത്തു ചെന്നെത്തി. അവിടെ നഗരവീഥിയിൽ കച്ചവടക്കാരുടെ ഇടയിൽ കൂടി സഞ്ചരിച്ച ദമയന്തിയെ അങ്ങാടിപ്പിള്ളർ ചുററിക്കൂടി പരിഹസിക്കയും ശല്യപ്പെടുത്തുകയും ചെയ്യുന്നതു ആ രാജ്യത്തെ രാജാവായ സുബാഹു

വിൻെറ മാതാവു മാളികയിൽനിന്നു നോക്കിക്കണ്ടിട്ട് അവളെ അളയച്ചു വരുത്തി സൈരന്ധ്രിയുടെ നിലയിൽ സ്വപുത്രിയായ സുനന്ദയുടെ സഖിയാക്കി താമസിപ്പിച്ചു. രാജമാതാവിനോടു ഭൈമി സംഗതിയെല്ലാം സാമാന്യരീത്യാ അല്ലാതെ താൻ ഭീമപുത്രിഎന്നും നളമഹിഷിഎന്നും കുറിപ്പെടുത്തിപ്പറകയുണ്ടായില്ല.

നളനാകട്ടെ ഭൈമിയെയും ഉപേക്ഷിച്ചു കാട്ടിൽ ചുററി നടക്കുമ്പോൾ കാട്ടുതീയുടെ നടുക്കനിന്നും ഒരാൾ തൻെറ പേരുവിളിച്ചു നിലവിളിക്കുന്നതുകേട്ട് അടുത്തുചെന്നു, വിളിച്ചതു കാർക്കോടകനെന്ന നാഗരാജാവാണെന്നറിഞ്ഞു് അവനെ കാട്ടുതീയിൽനിന്നും രക്ഷപ്പെടുത്തി. താൻ ശ്രീനാരദനെ വഞ്ചിച്ചതിനാൽ ലഭിച്ച ശാപത്തിൽനിന്നു ഇപ്പോൾ മോചിതനായി എന്നു പറഞ്ഞു കാർക്കോടകൻ നളനോടു, തന്നെ എടുത്തുകൊണ്ടു ഒരു പത്തടി എണ്ണിക്കൊണ്ടു നടക്കാൻ ആജ്ഞാപിച്ചു. നളൻ അപ്രകാരം ചെയ്യുമ്പോൾ എണ്ണുന്നതിൽ 'ദശ' എന്നുച്ചരിച്ച ക്ഷണത്തിൽ അവനെ കാർക്കോടകൻ കടിച്ചു. സർപ്പദംശത്താൽ നളൻ വിരൂപനായിത്തീൎന്നു. നാഗരാജൻ പിന്നീടു തൻെറ ദംശം നളനെ ആവേശിച്ചിരിക്കുന്ന ദുഷ്ടഭൂതത്തെ ബാധിക്കാനാണെന്നും, വൈരൂപ്യം തൽക്കാലം ജനങ്ങൾ കണ്ടറിയാതിരിപ്പാൻ ഉപകരിക്കുമെന്നും, തന്നെ സ്മരിച്ചുകൊണ്ടു താൻ കൊടുത്ത വസ്ത്രയുഗ്മത്തിൽ ഒന്നുടുത്താൽ സ്വന്തരൂപം വീണ്ടും പ്രാപിക്കാമെന്നും നളനെ ആശ്വസിപ്പിച്ചു്, വരങ്ങളും കൊടുത്തു്, ബാഹുകസംജ്ഞനായ സൂതനെന്നു പറഞ്ഞു് ഋതുപർണ്ണനരപ്പോയി സേവിച്ചാൽ അദ്ദേഹത്തിൻെറ പക്കൽനിന്നു അക്ഷഹൃദയവിദ്യ അറിയാനും അതുനിമിത്തം ഭൂതാവേശം നീങ്ങി ദമയന്തീസംഗമം ലഭിപ്പാനും ഇടയാകുമെന്നു ഉപദേശിക്കയും ചെയ്തിട്ടു അന്തർദ്ധാനംചെയ്തു. അതുപ്രകാരം നളൻ ഒമ്പതു ദിവസത്തെ വഴി നടന്നു പത്താം ദിവസം കോസലത്തിലെത്തി ഋതുപർണ്ണൻെറ സൂതനായി വാഴുകയും ചെയ്തു. അവിടെ നളനു വാർഷ്ണേയൻ, ജീവലൻ എന്ന രാജസൂതന്മാർ സഖികളായിരുന്നു. അതിൽ ജീവലനെന്നവൻ ഒരു ദിവസംപ്രതി രാത്രിയിൽ നളൻ

ക്വനു സാ ക്ഷുൽപിപാസാൎത്താ ശ്രാന്താ ശേതേ തപസ്വിനി
സ്മരന്തി തസ്യ മന്ദസ്യ കം വാ സാദ്യോപതിഷ്ഠതി?

എന്നൊരു ശ്ലോകംചൊല്ലി വിലപിക്കുന്നതുകേട്ട് സംഗതി ചോദിക്കയും, നളൻ പേരുകൾ പറയാതെ നടന്ന കാര്യമെല്ലാം അന്യപരമായിട്ടു അവനോടു പറകയും ഉണ്ടായി.

ഇങ്ങനെ ദമയന്തിയും നളനും വേഷം മാറി ചേദിപുരിയിലും കോസലത്തിലും വസിക്കവെ നളൻെറ രാജ്യഭ്രംശം കേട്ടു ഭീമരാജാവു ഭൈമീനളന്മാരെ തിരയാനായി അയച്ച ബ്രാഹ്മണരിൽ സുദേവനെന്നു പേരായ ഒരുവൻ ചേദിപുരിയിൽ ഭൈമിയെക്കണ്ടെത്തി. പിന്നീടു സൈരന്ധ്രി തൻെറ സ്വസൃപുത്രിയായ ഭൈമിയാണെന്നറിഞ്ഞു് അൻശോചിച്ച രാജമാതാവിൻെറ അനുമതിയോടുകൂടി ദമയന്തി രഥമേറി കുണ്ഡിനത്തിൽ പിതൃസമീപത്തിൽ ചെന്നു താമസിച്ചു. അവിടെനിന്നു സകലദിക്കുകളിലും നളനെ അന്വേഷിപ്പാൻ ബ്രാഹ്മണരെ നിയോഗിച്ചു. അവർ രാജസഭകളിലെന്നല്ല, നാലുപേർ കൂടുന്ന ഇടങ്ങളിലൊക്കയും ചെന്നു.

'കഥം തു ത്വം കിതവ! ഛിത്വാ വസ്ത്രാൎദ്ധം പ്രസ്ഥിതോ മമ
ഉൽസൃജ്യ വിപിനേ സുപ്താമനുരക്താം പ്രിയാം പ്രിയം
സാ വൈ യഥാ ത്വയാദിഷ്ടാ തഥാസ്തേ ത്വൽപ്രതീക്ഷിണീ
ദഹ്യമാനാ ഭൃശം ബാലാ വസ്ത്രാൎദ്ധേനാഭിസംവൃതാ
തസ്യാ രുദന്ത്യാഃ സതതം തേന ശോകേന പാൎത്ഥിവ!
പ്രസാദം കുരു വൈ വീര! പ്രതിവാക്യം വദസ്വ ച.'

ഇങ്ങനെ ഒരു വാചകം ചൊല്ലിയാൽ അതിനുത്തരം പറയുന്നവന്റെ ഊരും പേരും മറ്റുമെല്ലാം അറിഞ്ഞുവരണമെന്നായിരുന്നു ദമയന്തിയുടെ സന്ദേശം. ഇപ്രകാരം പലരും പലസ്ഥലങ്ങളിലും ദീൎഘകാലം തേടിനടന്നതിൽ പൎണ്ണാദനെന്ന ബ്രാഹ്മണൻ ഋതുപൎണ്ണസഭയിൽ ചെന്നു വാചകം ചൊല്ലിയതിൽ ഒരു വിരൂപനായ ബാഹുകാഖ്യൻ സൂതൻ അതിനുത്തരം പറഞ്ഞതിനെ ദമയന്തിയോടു വന്നു അറിയിച്ചു. ഉത്തരം താഴെ കാണിച്ച പ്രകാരമായിരുന്നു—

വൈഷമ്യമപി സംപ്രാപ്താ ഗോപായന്തി കുലസ്ത്രിയഃ
ആത്മാനമാത്മനാ സത്യാ ജിതഃ സ്വൎഗ്ഗോ ന സംശയഃ
രഹിതാ ഭൎത്തൃഭിശ്ചൈവ ന കുപ്യന്തി കദാചന
പ്രാണാംശ്ചാരിത്രകവചാൻ ധാരയന്തി വരസ്ത്രിയഃ
പ്രാണയാത്രാം പരിപ്രേപ്സോഃ ശകുനൈൎഹൃതവാസസഃ
ആധിഭിൎദ്ദഹ്യമാനസ്യ ശ്യാമാ ന ക്രോദ്ധുമൎഹതി.'

ഇതു കേട്ടു അങ്കുരിച്ച പ്രത്യാശയോടെ ഭൈമി അച്ഛനെ വിവരമറിയിക്കാതെ സുദേവനെ വരുത്തി മാതൃസന്നിധിയിൽ വെച്ചു ഇപ്രകാരം സന്ദേശിച്ചു: "[illegible] ത്തക്കാരന്റെ നിലയിൽ [illegible]യിൽ ചെന്നു് നളൻ ജീവ[illegible]ഞ്ഞില്ല; ദമയന്തിക്കു പുനൎവ്വിവാഹം നടക്കുന്നു; നാ[illegible]ണ്ടു സ്വയംവരം; അതിലേക്കു രാജാക്കന്മാരെല്ലാവരും പോകുന്നു എന്നു പറയണം" സുദേവൻ അപ്രകാരം ആചരിക്കയും ചെയ്തു.

പണ്ടുതന്നെ ഭൈമീകാമുകനായിരുന്ന ഋതുപൎണ്ണൻ ഉടൻതന്നെ ബാഹുകനെ വിളിച്ചു തനിക്കു ദമയന്തിയെ വരിപ്പാൻ സന്ധ്യക്കുമുമ്പു കുണ്ഡിനത്തിലെത്തേണ്ടുംവണ്ണം കുതിരകളെ തിരഞ്ഞെടുത്തു രഥം സജ്ജീകരിക്കാൻ ആജ്ഞാപിച്ചു. ബാഹുകൻ ഇതുകേട്ടു ചിന്താകുലനായിട്ടു എന്തായാലും കുണ്ഡിനത്തിൽ ചെല്ലുന്നതു തനിക്കും നന്നുതന്നെ എന്നുറച്ചു് കണ്ടാൽ ശോച്യങ്ങളും കരുത്തുള്ളവയുമായ രണ്ടു കുതിരകളെ പൂട്ടി രഥവും കൊണ്ടുവന്നു. രാജാവിനു കുതിരകളെപ്പറ്റി സന്ദേഹമുണ്ടായെങ്കിലും ബാഹുകൻ തേർ തെളിച്ചപ്പോൾ അതൊക്കെ നീങ്ങി എന്നല്ല വേഗംകൊണ്ടു വിസ്മയവും അതികവിഞ്ഞു. രഥത്തിൽ രാജാവിനു പരിവാരമായിട്ടു വാൎഷ്ണേയൻമാത്രമേ ഉണ്ടായിരുന്നുള്ളു. അവൻ കുതിരകളുടെ വേഗം കണ്ടു ബാഹുകൻ അശ്വഹൃദയജ്ഞനായ നളൻതന്നെ ആയിരിക്കാമോ എന്നു സംശയിച്ചു. വിസ്മിതനായ ഋതുപൎണ്ണൻ കൈവിട്ടുപോയ ഉത്തരീയം എടുക്കുന്നതിലേക്കു രഥം നിറുത്താൻ ആവശ്യപ്പെട്ട സമയം അതിപ്പോൾ ഒരു യോജന വഴി പിറകിൽ ആയിപ്പോയി എന്നു ബാഹുകൻ വിസംവദിച്ചു. അനന്തരം കുറെ

വഴി കഴിഞ്ഞു് ഒരു താന്നിമരം കണ്ടപ്പോൾ രാജാവു മത്സരത്താലെന്നപോലെ 'ഹേ ബാഹുക എന്റെയും സാമൎത്ഥ്യം നോക്കുക'

'സൎവ്വഃ സൎവ്വം ന ജാനാതി സൎവ്വജ്ഞോ നാസ്തികശ്ചന
നൈകത്ര പരിനിഷ്ഠാസ്തി ജ്ഞാനസ്യ പുരുഷേ ക്വചിൽ'

എന്നു ആരംഭിച്ചുകൊണ്ടു താന്നിമരത്തിൽ ഇത്ര ഇലയും ഇത്ര കായും ഉണ്ടെന്നു ക്ലിപ്തപ്പെടുത്തിപ്പറഞ്ഞു. ബാഹുകൻ അതെണ്ണിനോക്കി പരീക്ഷിപ്പാൻ രഥം നിറുത്തിയപ്പോൾ രാജാവിനു ഇടതാമസം വന്നെങ്കിലോ എന്നു ഭയമായി. അവർ തങ്ങളിൽ പല തൎക്കങ്ങളും കഴിഞ്ഞതിന്റെശേഷം രാജാവു ബാഹുകനു അക്ഷഹൃദയം ഉപദേശിച്ചു; അശ്വഹൃദയം പ്രത്യുപദേശം ചെയ്യുന്നതു സൗകൎയ്യത്തിൽ മതി എന്നും തീൎച്ചപ്പെടുത്തി. അക്ഷഹൃദയം നളൻ ഗ്രഹിച്ച ഉടനെ കലി നളന്റെ ദേഹത്തിൽനിന്നിറങ്ങി; നളൻ അവനെ ശപിക്കാൻ ഭാവിച്ചു ശരണം പ്രാപിച്ചതിനാൽ ഉപേക്ഷിക്കയുംചെയ്തു. നളനാമോച്ചാരണം ചെയ്യുന്നവരെ താൻ ബാധിക്കയില്ലെന്നു പ്രതിജ്ഞചെയ്തു കലി നളദേഹത്തിൽനിന്നു താന്നിമരത്തിൽ പ്രവേശിച്ചു. അന്നുമുതലാണു താന്നിവൃക്ഷത്തിനു 'കലിദ്രുമം' എന്നു പേർ ലഭിച്ചതു്. നളൻ വേഗം, സംഗതി ഒന്നും അറിയാതെ കാത്തുനിന്നിരുന്ന രാജാവിന്റെ അടുക്കൽ മടങ്ങിവന്നു് രഥം പൂൎവ്വാധികവേഗത്തിൽ ഓടിച്ചു അസ്തമയത്തിനുമുമ്പു കുണ്ഡിനപുരത്തിൽ എത്തിക്കയുംചെയ്തു.

അയോദ്ധ്യാധിപതി വന്നിരിക്കുന്ന വിവരം കേട്ടു് ഭീമരാജാവു ചെന്നെതിരേററു അതിഥിയെ സൽക്കരിച്ചു. എന്നാൽ സ്വയംവരത്തിന്റെ വട്ടമൊന്നും കാണാഞ്ഞു ഭഗ്നാശനായ ഋതുപൎണ്ണൻ ഇത്ര ദൂരത്തുനിന്നു ഇത്ര ബദ്ധപ്പെട്ടു വന്നതിന്റെ കാരണം ഭീമരാജാവു ചോദിച്ചതിനു സൗഹാൎദ്ദംകൊണ്ടു സന്ദൎശിപ്പാൻ വന്നതേ ഉള്ളൂ എന്നല്ലാതെ ഉത്തരമൊന്നുമില്ലായിരുന്നു. ഭൈമിയാകട്ടെ പരിചിതമായ നളന്റെ രഥഘോഷം കേട്ടു് ഭൎത്തൃസന്ദൎശനകൗതുകത്തോടെ മാളികയിൽ നോക്കിക്കൊണ്ടുനിന്നു. രഥം വന്നടുത്തപ്പോൾ അഭിജ്ഞന്മാരായ ഋതുപൎണ്ണനും വാൎഷ്ണേയനും കൂടാതെ വിരൂപനായ ബാഹുകനേ അവളുള്ളു. ഭൈമി നിരാശപ്പെട്ടു; ഒരു വേള സ്വസാരഥിയായിരുന്ന വാൎഷ്ണേയനോടു നളൻ അശ്വഹൃദയം അഭ്യസിപ്പിച്ചിരിക്കാമോ? എന്നും മററും പല തൎക്കങ്ങളും തുടങ്ങി. എന്തായാലും ബാഹുകനെ ഒന്നു പരീക്ഷിക്കണമെന്നുറച്ചു്, പിന്നീടു കേശിനി എന്നൊരു ദൂതിയെ അവന്റെ അടുക്കൽ അയച്ചു്, പൎണ്ണാദൻ പറഞ്ഞതു വാസ്തവമാണെന്നു ബോധപ്പെടുത്തി; അതിൻപുറമെ അവൻചെയ്ത പാകവിദ്യ പരിശോധിച്ചു; പുത്രനേയും പുത്രിയേയും അടുക്കൽ അയച്ചുനോക്കി; പുഷ്പങ്ങൾ അവൻ മൎദ്ദിച്ചാൽ വാടുന്നില്ലെന്നു കണ്ടറിഞ്ഞു; എന്നുവേണ്ട സകലപരീക്ഷകളും കഴിച്ചു. ഇത്രയും കഴിഞ്ഞതിന്റെശേഷം ഭൈമി മാതാപിതാക്കന്മാരുടേ അനുമതിയോടുകൂടെ ബാഹുകനെ അളയച്ചുവരുത്തി സ്വയമേ ചോദ്യങ്ങൾചെയ്തു:—

'പൂൎവ്വം ദൃഷ്ടസ്ത്വയാ കശ്ചിദ്ധൎമ്മജ്ഞോ നാമ ബാഹുക?
സുപ്താമുൽസൃജ്യ വിപിനേ ഗതോ യഃ പുരുഷഃ സ്ത്രിയം
അനാഗസം പ്രിയാം ഭാൎയ്യാം വിജനേ ശ്രമമോഹിതാം
അപഹായ തു കോ ഗച്ഛേൽ പുണ്യശ്ലോകമൃതേ നളം'—ഇത്യാദി.

ഇതിന്നുത്തരമായി നളൻ

'മമ രാജ്യം പ്രനഷ്ടം യന്നാഹം തൽ കൃതവാൻ സ്വയം
കലിനാ തൽ കൃതം ഭീരു യച്ച ത്വാമഹമത്യജം',

എന്നു സംഗതിയുടെ വാസ്തവമെല്ലാം വിവരിച്ചിട്ടു 'നിന്റെ ശാപബലം കൊണ്ടും എന്റെ വ്യവസായംകൊണ്ടും ആ കലി ഇപ്പോൾ എന്നെ വിട്ടിരിക്കുന്നു; ഞാൻ നിന്റെ അടുക്കൽ വരികയും ചെയ്തു. എന്നാൽ നീ രണ്ടാമതു സ്വയംവരം നിശ്ചയിച്ചതു കുലസ്ത്രീക്കുചിതമല്ല' എന്നുപന്യസിച്ചു. അനന്തരം ബാഷ്പാകുലയായ ഭൈമി തന്റെ പ്രവൃത്തിയുടെ ഉദ്ദേശമെല്ലാം ബാഹുകനെ ബോധപ്പെടുത്തി ഉറപ്പിനു വേണ്ടി ലോകസാക്ഷികളായ ദേവന്മാരെക്കൊണ്ടു ആണയിട്ടപ്പോൾ വായുഭഗവാൻ

'രാജൻ! ശീലനിധിഃ സ്ഫീതോ ദമയന്ത്യാ സുരക്ഷിതഃ
സാക്ഷിണോ രക്ഷിണശ്ചാസ്യാ വയം ത്രീൻ പരിവത്സരാൻ'

എന്നു അശരീരവാക്കുകൊണ്ടു അവരുടെ വാക്കിനെ സ്ഥിരപ്പെടുത്തി. ആകാശത്തിൽ പുഷ്പവൃഷ്ടി മുതലായതും ഉണ്ടായി. സന്തുഷ്ടനായ നളൻ കാർക്കോടകനെ സ്മരിച്ചുകൊണ്ടു തട്ടുത്തമായ വസ്ത്രം ധരിച്ചു സ്വന്തരൂപം പ്രാപിച്ചിട്ടു തപസ്വിനിയായ ഭൈമിയെ ആലിംഗനം ചെയ്തു.

പിറേറന്നാൾ രാവിലെ ദമ്പതിമാർ പുത്രരോടുകൂടി ഭീമരാജാവിനെ ചെന്നു കണ്ടു. പൗരന്മാർ വിവരമറിഞ്ഞു പുരത്തിൽ ഉത്സവഘോഷം തുടങ്ങി. ഋതുപർണ്ണനും സന്തോഷിച്ചു നളനോടു മാപ്പു ചോദിച്ചു. നളൻ അദ്ദേഹത്തെ സൽക്കരിച്ചു അശ്വഹൃദയവും ഉപദേശിച്ചു സ്വപുരത്തിലേക്കു പറഞ്ഞയച്ചു. ഒരുമാസകാലം ഭൈമിയുമൊരുമിച്ചു കുണ്ഡിനത്തിൽ തന്നെ രമിച്ചതിന്റെശേഷം നളൻ ഒരു ചെറിയ സേന[illegible] സ്വപുരത്തിൽ ചെന്നു പുഷ്കരനെ ചൂതിനു വിളിച്ചു. ദ്യൂതമല്ലെങ്കിൽ യുദ്ധം എന്നു നളൻ പോരിനു വിളിച്ചതിൽ പുഷ്കരൻ ചൂതുതന്നെകൊള്ളാമെന്നുറച്ചു പൊരുതു തുടങ്ങി. രാജ്യവും ധനവും മാത്രമല്ലാ പ്രാണനുംകൂടി പണയം പറഞ്ഞു; എല്ലാത്തിലും തോല്ക്കുകയും ചെയ്തു. കൃപാനിധിയും ധാർമ്മികനുമായ നളൻ അപരാധമെല്ലാം കലികൃതമായിരുന്നല്ലോ എന്നുള്ള ബോധത്തോടെ പുഷ്കരനു മാപ്പു കൊടുത്തു അവനെ സൽക്കരിച്ചു സ്വഗൃഹത്തിലേക്കു പറഞ്ഞയച്ചു. അനന്തരം ആളുകമ്പടിക്കാരേയും സൈന്യങ്ങളേയും അയച്ചു ഭൈമിയേയും വരുത്തി പ്രവൃത്തമഹോത്സവമായ പുരം പ്രവേശിച്ചു പൂർവാധികപ്രൗഢിയോടു രാജ്യവും വാണു.

---

## ൨. ഇതിവൃത്തം.

—:o:—

മേൽ കാണിച്ച പ്രകാരമാകുന്നു നളചരിതത്തിന്റെ പുരാണകഥ. ഇതു ഭാരതം വനപർവ്വത്തിൽ ദ്യൂതത്തിൽ തോററു കാട്ടിൽ താമസിക്കുന്ന പാണ്ഡവന്മാരെ പല മഹർഷിമാരും വന്നു പലഉപാഖ്യാനങ്ങളും അഖ്യാനം ചെയ്തു ആശ്വാസ

പ്പിക്കുന്ന കൂട്ടത്തിൽ ബൃഹദശ്വൻ എന്ന മുനി പറയുന്നതാകുന്നു. നളോപാഖ്യാനം വനപർവ്വത്തിൽ ൫൨. മുതൽ ൭൯. വരെയുള്ള ൨൮. അദ്ധ്യായങ്ങളെ ക്രോഡീകരിക്കുന്ന ഒരു ഉപപർവ്വമായിട്ടാണു കാണുന്നതു്. പുരാണകഥാശരീരത്തിൽ ആട്ടക്കഥാകർത്താവു യാതൊരു ഭേദവും ചെയ്തിട്ടില്ല. ബാഹ്യവേഷത്തിൽ മാത്രം വിശേഷങ്ങൾ കാണും. അതിലേക്കു കാരണം രണ്ടുപേരുടേയും ഉദ്ദേശത്തിലുള്ള അന്തരമാകുന്നു. മഹർഷി ദ്യൂതദോഷങ്ങളെ ദൃഷ്ടാന്തപ്പെടുത്തുന്നതിനായിട്ടാണു ഉപാഖ്യാനത്തെ നിബന്ധിക്കുന്നതു്; സരസവാസ്തവകഥയെ സംവാദരൂപേണ നിർമ്മിച്ചു് രംഗത്തിൽ പ്രയോഗിപ്പിച്ചു് രസജ്ഞന്മാരെ വിനോദിപ്പിക്കുന്നതിലാണു കവിയുടെ സംരംഭം. ഒന്നാം ദിവസത്തെ കഥ എഴുതുന്നതിൽ കവി നൈഷധകാവ്യത്തെയാണു അധികം അവലംബിച്ചിരിക്കുന്നതു്. ദേവദാനവയക്ഷരക്ഷോഗന്ധർവ്വകിന്നരാദികളേയെല്ലാം സ്വയംവരമണ്ഡപത്തിൽ വരുത്തി നിരത്തിയതും, അവരെയൊക്കെ ചൂണ്ടി വർണ്ണിക്കുന്നതിനു സരസ്വതിയെ നിയമിച്ചതും ശ്രീഹർഷനെ അനുസരിച്ചാണു്. ദൂതുപറയുന്ന നളനെക്കൊണ്ടു ഊരും പേരും വിളിച്ചുപറയിക്കാത്തതു കേവലം ഔചിത്യം വിചാരിച്ചിട്ടാണു്. 'സ്നേഹം കൊണ്ടേവരുമൊന്നല്ലോനാം . . . .' എന്നിത്യാദി ശ്ലിഷ്ടവാക്കുകൾകൊണ്ടു നളനെ വ്യാമോഹിപ്പിച്ചിട്ടു്, അവന്റെ വേഷം കെട്ടി ഇന്ദ്രാദികൾ മണ്ഡപത്തിൽ ചെന്നിരിക്കട്ടേ എന്നു കല്പിച്ചതു ഒരു കവിമനോധർമ്മമെന്നേ ഉള്ളൂ. സ്വയംവരാവസരത്തിൽ അസുരരാക്ഷസസംവാദം നിബന്ധിച്ചതിന്റെ ഉദ്ദേശ്യം ഒന്നാം ദിവസത്തെ കഥയ്ക്കുള്ള ഏകാന്തസൗമ്യതയെ ക്രൂരവേഷങ്ങളുടെ പുറപ്പാടുകൊണ്ടു പരിഹരിക്കണമെന്നു മാത്രമായിരിക്കാം. പുരാണത്തിൽ കാണാത്ത നാരദന്റെ വരവു ആദിയിലും അവസാനത്തിലും ചേർത്തതു നാടകീയകഥാവസ്തുവിനു ഒരു നിർവ്വാഹകനെ സമ്പാദിക്കാനാകുന്നു. ശ്രീനാരദൻ പറഞ്ഞിട്ടാണു നളൻ ദമയന്തിയെ ആഗ്രഹിക്കുന്നതു്. ലോകത്തിലുള്ള വീരന്മാരെല്ലാം ഒന്നിച്ചുകൂടുന്ന സ്വയംവരമണ്ഡപത്തിൽ കലഹം ഉണ്ടാകാതിരിക്കണമെന്നു കരുതലോടുകൂടി ഇന്ദ്രാദികളെ പറഞ്ഞിളക്കി അവിടെ അയച്ചു് സ്വയംവരം നിർവ്വിഘ്നമായി നടത്തിക്കുന്നതും നാരദനാണു്. ഇന്ദ്രാദികൾ പ്രത്യക്ഷമായി വന്നിരുന്നു നളനു വരം കൊടുക്കുന്നതു കണ്ടിട്ടല്ലയോ രാജാക്കന്മാർ നളന്റെ ഭൈമീലാഭം ഈശ്വരകല്പിതമാണെന്നു സമാധാനപ്പെട്ടു അടങ്ങിയിരുന്നതു്. കാർക്കോടകനു നളൻ പക്കൽനിന്നു ശാപമോക്ഷം നാരദൻ കല്പിച്ചതിനാലാണു ആ നാഗം നളനു ആപത്തിൽ ഉപകരിക്കുന്നതു്. അവസാനത്തിലും നാരദൻ സമയത്തിനെത്തി ബ്രഹ്മസന്ദേശം അരുളിച്ചെയ്തു നളനെ ആശ്വസിപ്പിക്കുന്നു. ഈ വിധം കഥാനിർവ്വാഹകനായിട്ടാണു നാരദനെ വച്ചിരിക്കുന്നതു്. സ്വർണ്ണഹംസത്തേയും കൂടി രണ്ടാമതു ഒടുവിൽ പ്രവേശിപ്പിച്ചതിനു വലിയ പ്രയോജനമൊന്നും കാണുന്നില്ല. അപരാധി വസ്തുതയിൽ പുഷ്കരനല്ല കലിയാണു് എന്നുള്ള ബോധം തന്നേ നളനു ധാരാളം മതിയാകും പുഷ്കരനു മാപ്പു കൊടുപ്പാൻ. പോരാത്ത പക്ഷത്തിലും ശ്രീനാരദനെ അയയ്ക്കുന്ന സ്ഥിതിക്കു ഈ സന്ദേശവും ബ്രഹ്മാവിനു ആ മഹർഷിയോടു തന്നെ പറഞ്ഞു വിട്ടാൽ മതിയായിരുന്നു. നാരദൻ വരുമ്പോൾ ഹംസം കേളീസരസി ചെന്നു വിരുന്നുമുണ്ടു വ

ന്നു ഞാൻ' എന്നുപറയുന്നതു കേട്ടാൽ ഹംസത്തെ പ്രവേശിപ്പിച്ചിട്ടു അങ്ങിനെ ചിരിച്ചയയ്ക്കാൻ കവി ശ്രമപ്പെട്ടതു പോലെ തോന്നും.

പ്രധാനഭാഗങ്ങളിലെല്ലാം കവി പുരാണത്തെ ബഹുനിഷ്ഠയോടെ അനുസരിക്കുന്നുണ്ടെന്നുള്ളതു കഥാസംഗ്രഹത്തിൽ മൂലത്തിൽനിന്നു ഉദ്ധരിച്ചുകാണിച്ചിട്ടുള്ള ശ്ലോകങ്ങളെക്കൊണ്ടു സ്പഷ്ടമാകും. ദമയന്തി ബ്രാഹ്മണരോടു പറഞ്ഞയയ്ക്കുന്ന വാചകങ്ങളും, നളനും ജീവലനും തങ്ങളിലുള്ള സംവാദം, നളൻ പർണ്ണാദനോടു പറഞ്ഞയയ്ക്കുന്ന മറുപടി ഇത്യാദിയെല്ലാം മഹർഷിവാക്യത്തിന്റെ തർജ്ജമകൾ തന്നെ ആകുന്നു. ഈ മൂലസംവാദത്തെ അനുഭവപ്പെടുത്താൻ തന്നെയാണു ഭാരതപങ്ക്തികളെ കഥാസംഗ്രഹത്തിൽ പലേടത്തും ഉദ്ധരിച്ചതു്. "ദേശപഞ്ചവണോ കൃതദാശനഃ" ഇത്യാദി സ്ഥലങ്ങളിൽ കഥയെ വളരെ ചുരുക്കീട്ടുണ്ടു്. ഭൈമി ഒറ്റയായിട്ടു കാട്ടിൽ നടന്നപ്പോൾ ആശ്രമം കണ്ടതും അതിൽ പ്രവേശിച്ചതും മറ്റും "ഋഷിഭിഃ സാന്ത്വിതാ" എന്നൊരു വിശേഷണംകൊണ്ടു ശ്ലോകത്തിൽ കഴിച്ചു.

നൃത്യനാടകത്തിൽ നായകൻ നളൻ, നായിക ദമയന്തി, കലി പ്രതിനായകൻ. അംഗിയായ രസം ശൃംഗാരം. ഭൈമീനളന്മാരാകുന്ന ആലംബനവിഭാവങ്ങളെ ആശ്രയിച്ചുനിൽക്കുന്ന രതി എന്ന സ്ഥായിഭാവം പരസ്പരഗുണശ്രവണത്താൽ ഉന്മിഷിതമായിട്ടു ശ്രീനാരദന്റെ ഉപദേശത്താലും ഹംസത്തിന്റെ കൃത്യത്താലും സ്ഥിരീഭവിച്ചു, കുറച്ചുകാലം അഭിലാഷവിപ്രലംഭദശയിൽ ഇരുന്നു വർദ്ധിച്ചിട്ടു്, നളന്റെ ഇന്ദ്രാദികൾക്കു വേണ്ടിയുള്ള ദൌത്യം മുതലായ പ്രബലവിഘ്നങ്ങളുടെ അവസരത്തിൽ പരിക്ഷീണമായതുപോലെ പൂർവ്വാധികപ്രാബല്യത്തോടുകൂടെ വെളിപ്പെട്ടു്, സ്വയംവരാവസരത്തിൽ വച്ചു ഫലിക്കുന്നു. പിന്നീടു സ്വല്പകാലം സംഭോഗാവസ്ഥയിൽ ജാജ്വല്യമാനമായി പ്രകാശിച്ചതിന്റെശേഷം രാജ്യഭ്രംശാനന്തരം നളന്റെ വ്യാമോഹമാകുന്ന വിരോധിഭാവത്താൽ നിശ്ശേഷം കബളീകൃതമായെങ്കിലും കാർക്കോടകന്റെയും ഋഷിമാരുടെയും ആശിസ്സുകളാൽ പ്രത്യുജ്ജീവിതയായിരിക്കുന്ന ആശയെ അവലംബിച്ചു കുറച്ചു കുറച്ചു കുറഞ്ഞൊന്നു മിന്നാമിനുങ്ങിനെപ്പോലെ മിന്നിക്കൊണ്ടു പ്രവാസവിപ്രലംഭദശയിൽ മങ്ങിക്കിടന്നിട്ടു, കലിബാധാവ്യാമോഹത്തിന്റെ നിവൃത്തിയിൽ പൂർവ്വാധികപുഷ്ടിയോടെ സമുല്ലസിച്ചു, പുനഃസമാഗമത്തിൽ വീണ്ടും സംഭോഗാത്മനാ പ്രത്യക്ഷീഭവിക്കുന്നു. മറ്റുള്ള രസങ്ങളും അംഗമായിട്ടുണ്ടു്. പുഷ്കരനായുള്ള പോരിനു വിളിയിലും മറ്റും വീരം; ഹംസത്തിന്റെ വിലാപം മുതലായ ദിക്കുകളിൽ കരുണം; നളന്റെ കലിയോടുള്ള വാക്കുകൾ തുടങ്ങിയുള്ള സ്ഥലങ്ങളിൽ രൌദ്രം; വാർഷ്ണേയവാക്യമായ 'അരയ്യാ ഇബ്ബാഹുകനാരയ്യാ' ഇത്യാദി സന്ദർഭങ്ങളിൽ ഹാസ്യവും നിബന്ധിക്കപ്പെട്ടിരിക്കുന്നു.

---

## ൩. കാലദേശങ്ങൾ.

—=:०:=—

നാടകത്തിലെപ്പോലെ കഥകളിയിൽ കാലദേശങ്ങളുടെ ഐക്യത്തെപ്പററി നിർബ്ബന്ധമില്ല. ഒരേ ദിവസത്തെ കഥയും അന്നന്നു നടന്നതുപോലെയാണു കഥകളിയിലെ ഭാവനയെന്നു തോന്നുന്നു. വാസ്തവമായ കാലം പത്തുപതിനഞ്ചു സംവത്സരമുണ്ട്. ഒന്നാംദിവസത്തെ കഥ ഒരു വൎഷത്തിനുള്ളിൽ നടന്നതായിരിക്കണം. നാരദന്റെ വരവു കഴിഞ്ഞിട്ടു ഹംസത്തെക്കാണുന്നതുവരെയുള്ള ഇട അധികം ദീൎഘമായിരുന്നിട്ടാവശ്യമില്ല. പിന്നീടു അന്നത്തെ കഥയിൽ ഭീമരാജാവിനു സ്വയംവരം നിശ്ചയിച്ചു വട്ടംകൂട്ടി നടത്താൻ വേണ്ടുന്ന സമയം മാത്രമേ ഉള്ളു. രണ്ടാംദിവസത്തെ ആരംഭം പൂൎവ്വദിനകഥയെത്തുടൎന്നു തന്നെയാണ്; എന്നാൽ കലിപ്രേരിതനായ പുഷ്കരൻ നളനെ ചൂതിനു വിളിക്കാൻ വരുംമുമ്പു ഭൈമീനളന്മാൎക്കു മുലകുടിമാറിയ ഒരു മകനും മകളും ഉണ്ടായിരിക്കുന്നു. പുരാണത്തിൽ നളനെ ബാധിക്കാൻ അവസരം നോക്കി കലി പതിനൊന്നു വൎഷം കാത്തിരുന്നതായും പറയുന്നുണ്ട്. അതിനാൽ ദ്യൂതം നടന്നതു വിവാഹാനന്തരം കുറഞ്ഞപക്ഷം പന്ത്രണ്ടു സംവത്സരം കഴിഞ്ഞായിരിക്കണം. ദ്യൂതകളിതന്നെ നാലഞ്ചുമാസംകൊണ്ടാണു അവസാനിച്ചതു്. പിന്നെ ഭൈമി കാട്ടിൽ ചുററിനടന്ന കാലം നാലഞ്ചുദിവസമിരിക്കും. അതിന്റെശേഷം വണിക്സാൎത്ഥത്തിൽ ചേൎന്നു ചേദിപുരത്തിലെത്തുന്നതിനു ഒരു മാസത്തോളം സമയം വേണ്ടിവരണം. ആ പുരത്തിൽ സൈരന്ധ്രിയായി താമസിച്ച കാലവും നാലഞ്ചു മാസത്തിൽ കുറകയില്ല. മൂന്നാംദിവസത്തെ കഥയുടെ മുതൽശ്ലോകത്തിൽ 'ജനിഭുവി ദമയന്ത്യാം ജാതതാപം വസന്ത്യാം' എന്നു പറയുന്നതിനു ഭൈമി പിതൃഗൃഹത്തിലെത്തിയതിന്റെ ശേഷമാണു നളൻ അയോദ്ധ്യയിൽ ചെന്നതു എന്നിടത്തോളം താല്പൎയ്യമില്ല. 'വ്യഥിതമദമയന്തീ വാസമാശാം വഹന്തീ' എന്നു മുൻദിവസകഥാന്തത്തിൽ പറഞ്ഞു നിറുത്തിയതിനെ കഥാച്ഛേദസൗകൎയ്യത്തിനുവേണ്ടി ആവൎത്തിച്ചുവെന്നേ ഉള്ളു. രണ്ടാംഭാഗത്തിൽ ദമയന്തിയുടെ പ്രകൃതം മുഴുവനും തുടൎന്നു വിവരിച്ചിട്ടു മൂന്നാം ഭാഗത്തിൽ നളന്റെ പ്രവൃത്തികളെ ചൊല്ലുവാൻ ആരംഭിക്കുന്നതിനുള്ള ഏൎപ്പാടാണിതു്. നളൻ കാൎക്കോടകനെ കണ്ടതു ഭൈമിയെ ഉപേക്ഷിച്ചതിന്റെ പിററേദിവസമോ അടുത്ത ദിവസമോ തന്നേ ആയിരിക്കാം. പിന്നെ പത്താംനാൾ അയോദ്ധ്യയിൽ ചെന്നു ചേരുകയും ചെയ്യുന്നു. അതിനാൽ വാസ്തവത്തിൽ ദമയന്തി ചേദിരാജ്യത്തെത്തും മുമ്പുതന്നേ നളൻ അയോദ്ധ്യയെ പ്രാപിച്ചു കാണണം. നളൻ ദമയന്തിയെ കാട്ടിൽ വെച്ചുപേക്ഷിച്ചതിന്റെ ശേഷം അവർ കുണ്ഡിനപുരത്തിൽ സമാഗമിക്കുന്നതുവരേ വേർപിരിഞ്ഞിരുന്ന കാലം മൂന്നു വൎഷമാണെന്നു 'സംക്ഷിതേണം രക്ഷിണശ്ചാസ്യാ വയം ത്രീൻ പരിവത്സരാൻ' എന്നുള്ള അശരീരിവാക്കിലെ ഭാഗംകൊണ്ടും 'കാലം കല്യാണി മൂന്നു വൎഷമായി നമ്മുടെ രാജ്യാഖലനമനുഭവിക്കുന്നു' എന്നുള്ള നളവാക്യം കൊണ്ടും സ്പഷ്ടമാകുന്നു. അതിനാൽ മൂന്നാംദിവസത്തെ കഥ മൂന്നിൽ ചില്ലാനം കൊല്ലങ്ങളെ വ്യാപിക്കുന്നു. നാലാം

ദിവസത്തെ കഥയുടെ ദൈൎഘ്യം ഒരു മാസകാലമാണു്; ഇതു ദമയന്തീലാഭാനന്തരം നളൻ പുഷ്കരനെ ജയിച്ചു രാജ്യം വീണ്ടെടുക്കുന്നതുവരെ കുണ്ഡിനത്തിൽ താമസിച്ച അനന്തരവുമാകുന്നു.

സ്ഥലാനുരൂപ്യവിഷയത്തിൽ നാടകകവികൾ പോലും അത്ര നിഷ്കൎഷിക്കാറില്ല. കഥകളിയാകട്ടെ ഒരു ശുദ്ധമായ ഒരു ദൃശ്യകാവ്യവുമല്ലാത്ത സ്ഥിതിക്കു ഈ വക പ്രബന്ധത്തിൽ സ്ഥലത്തിന്റെ സംഗതി ആലോചിപ്പാനേ ഇല്ല. ആട്ടം കാണുന്നവരിൽ പത്തിനൊൻപതും പേർ രംഗത്തെപ്പററി കേട്ടിട്ടേ ഇല്ലാത്തവരായിരിക്കും. കഥ നടന്ന ഇടം കാടായാലും നഗരമായാലും സമുദ്രമായാലും ശരി വിളക്കിന്റെ മുൻഭാഗം അരങ്ങു് എന്നേ ആട്ടക്കാർ വക വെച്ചിട്ടുള്ളു. അരങ്ങെന്നാൽ എന്തെന്നറിയാത്തവനൊരുവൻ ഒരാട്ടക്കാരനോടു പോയി ചോദിക്കുന്നതായാൽ 'കാണികൾ ഇരിക്കുന്നതിനു എതിരായിട്ടുള്ള വിളക്കിന്റെ പുരോഭാഗം അരങ്ങു്' എന്നല്ലാതെ വേറെ ലക്ഷണമൊന്നും അവൻ പറയുമെന്നു തോന്നുന്നില്ല. രംഗസംവിധാനവും വേഷപരിഷ്കാരവും കൂടി ഏൎപ്പെടുത്തിയാൽ ആട്ടം കുറെക്കൂടി ജനമനോരഞ്ജകമായിത്തീരുമെന്നു തോന്നുന്നു. ഇപ്പോഴത്തെ സ്ഥിതിയിൽ രംഗസ്വഭാവം കഥാസ്വാരസ്യംകൊണ്ടു ഊഹിക്കേണ്ടതാകുന്നു. ഒന്നാം ദിവസത്തെ കഥയിൽ (൧) നിഷധരാജധാനിയിൽ സഭാമണ്ഡപം. (൨) അവിടത്തെ ഉദ്യാനം. (൩) കുണ്ഡിനനഗരത്തിൽ ഉദ്യാനം. (൪) സ്വൎഗ്ഗത്തിൽ അമരാവതി. (൫) കുണ്ഡിനത്തിനുള്ള വഴിയിൽ ഒരു ഘട്ടം. (൬) കന്യാന്തഃപുരം. (൭) സ്വയംവരമണ്ഡപം എന്നാകുന്നു രംഗവിഭാഗം. രണ്ടാം ദിവസത്തിലെ രംഗം നിഷധരാജ്യത്തിൽ ആരംഭിച്ചു. കാട്ടിന്റെ പല ഭാഗത്തിലും ചുററി ചേദിപുരിയിൽ അവസാനിക്കുന്നു. മൂന്നാമത്തേതിൽ ആദ്യം കാട്ടു്, പിന്നെ അയോദ്ധ്യയും കുണ്ഡിനവും മാറി മാറി വരുന്നു. നാലിലെ അരങ്ങു് കുണ്ഡിനത്തിൽ പല ഭാഗങ്ങളുമാകുന്നു; ഒടുവിൽ മാത്രം നിഷധരാജധാനി.

## ൪. പാത്രനിരൂപണം.

ആട്ടക്കഥയ്ക്കു നാടകലക്ഷണങ്ങളുടെ പൂൎത്തി ഇല്ലായ്കയാൽ കവികൾ കഥാപുരുഷന്മാരെ നിരൂപിക്കുന്നതിലും ശ്രദ്ധിക്കാറില്ല. പുരാണത്തിലെ പാത്രങ്ങൾ തന്നെ കഥകളിയിലും, കേശിനി എന്ന സഖിയും ജീവലൻ വാൎഷ്ണേയൻ എന്ന സൂതന്മാരും കൂടി മഹൎഷിയാൽ സമാമ്നാതന്മാരാകുന്നു. ചില പാത്രങ്ങളെ മാത്രം കവി ഒന്നു തേച്ചു മിനുക്കിക്കാണും. വേദവ്യാസന്റെ കാട്ടാളന്മാരെക്കാൾ ഉണ്ണായിവാൎയ്യരുടെ കാട്ടാളനു പാണ്ഡിത്യം മാത്രമല്ല, ലോകപരിജ്ഞാനവും അധികമുണ്ടു്. അവൻ ദൈമിയെ പ്രലോഭിപ്പിക്കാൻ വേണ്ടി ചാൎവ്വാകസിദ്ധാന്തങ്ങളെ പ്രതിപാദിച്ചിട്ടു 'മനമങ്ങും മിഴി ഇങ്ങും' എന്നെല്ലാം സ്ത്രീസ്വഭാവത്തെ നല്ല സമീക്ഷയോടെ വിവരിക്കുന്നു. ഹംസം ഒരു വിശേഷബുദ്ധിയുള്ള മനുഷ്യനെക്കാൾ

സമത്ഥനാണ്. നളൻ അവനെ ഉപദ്രവിക്കാതെ വിട്ടതേയുള്ളു. അതിലേക്കായി എത്ര വലിയ പ്രത്യുപകാരമാണ് അവൻ ഇങ്ങോട്ടു ചെയ്യുന്നതു്? അവനെ കൃതജ്ഞതയുടെ ഒരവതാരം എന്നു തന്നെ പറയാം. അവൻ ഭൈമിയുടെ അടുക്കൽ ചെന്നു 'ഇനിയൊരടി നടന്നാൽ കിട്ടുമെ കൈക്കലെന്നും പ്രതിപദമപി തോന്നും മാറു മന്ദം' നടക്കുന്ന കൗശലത്തിൽ സഖിമാരെ അകറ്റിയിട്ടു കാര്യം ബഹുഭംഗിയായി ഉപന്യസിക്കുന്നു. ഭൈമിയുടെ 'ചിത്തം പതിനഞ്ചു' അറിഞ്ഞതുകൊണ്ടു അവൻ തൃപ്തിപ്പെടുന്നില്ല.

'താതനൊരു വരനെ തേടുകിലോ നിന്നെ
പ്രീതി വിനാശമുണ്ടാമവനിൽ തന്നെ
വിഫലമിതു പറയുന്നതെല്ലാം
ചപലനെന്നു പുനരെന്നെച്ചൊല്ലും'

എന്നെല്ലാം സ്ത്രീചാപല്യത്തെ എടുത്തു കാണിച്ചു 'വാചാപി പറയില്ലൊന്നിളക്കി വെച്ചുറപ്പിച്ചിട്ടാണു' അവൻ മടങ്ങി വരുന്നതു്. ചാട്ടുവാക്കുകളിൽ അവന്റെ നൈപുണ്യം അസാധാരണമാണ്. അവൻ 'നളിനമിഴിമാരെല്ലാം നടപഠിക്കാൻ നളിനജന്മവചസാ നളനഗരത്തിൽ വാഴുന്നവൻ' ആണല്ലോ. 'ബന്ധുവാകിൽ വിപദി വേണ്ടു ഭവ്യം വരുമ്പോൾ ആരില്ലാത്തു' എന്നവനു നല്ല ബോധമുണ്ടു്. അതുകൊണ്ടു നളന്റെ ആപത്തിൽ താൻ ഉപകരിക്കാഞ്ഞതിൽ വളരെ മനസ്താപപ്പെടുന്നു. ബ്രഹ്മാവുകൂടി അവന്റെ അടുക്കൽ സന്ദേശങ്ങളെ പറഞ്ഞയയ്ക്കുന്നു.

നളചരിതത്തിൽനിന്നും അക്കഥ നടന്ന കാലത്തെ പല നടവടികളും ഗ്രഹിക്കാവുന്നതുണ്ടു്. ചൂതുകളിക്കു അന്നു വളരെ പ്രചാരമുണ്ടായിരുന്നു. യുദ്ധത്തിനെന്നപോലെ ദ്യൂതത്തിനും ഒരുവൻ വന്നു പോരിനു വിളിച്ചാൽ പിൻവാങ്ങുന്നതു വീരന്മാൎക്കു ഇളപ്പമാണ്. 'ദേവനം വിനോദനായ ദേവനിൎമ്മിതം' എന്നു പറയുന്നതു കേവലം അതിശയോക്തിയായിരിക്കാം. അക്കാലത്തു കച്ചവടക്കാർ കൂട്ടമായിട്ടു ചേൎന്നു കരവഴിയായി സൈന്യസമേതം ദൂരദേശങ്ങളിൽ സഞ്ചരിച്ചിരുന്നു. അവൎക്കു കാട്ടിലും മററും പല ആപത്തുകളും നേരിട്ടിരുന്നു. പുരുഷന്മാർ മാത്രമല്ല സ്ത്രീകളും ആപത്തിൽ വേഷം മാറി നടന്നിരുന്നു. കുലസ്ത്രീകൾക്കു ഉച്ഛിഷ്ടം ഭുജിക്കാതെ പരഗൃഹത്തിൽ സൈരന്ധ്രിയായി താമസിക്കുന്നതിനു വിരോധമില്ലായിരുന്നു. 'കുലബാലികമാൎക്കു നിയമനിഷ്ഠയും, ചാരിത്രമെന്നുള്ള ചട്ടവും' മതിയായിരുന്നു സ്വൈരസഞ്ചാരത്തിൽ പാതിവ്രത്യം പരിപാലിക്കുന്നതിന്. സൂതചാരണമാഗധന്മാൎക്കും ബ്രാഹ്മണൎക്കും ഭയംകൂടാതെ എവിടെയും സഞ്ചരിക്കാമായിരുന്നു. ബ്രാഹ്മണൎക്കു ഏതു രാജസഭയിലും നിഷ്പ്രതിബന്ധമായ പ്രവേശം ലഭിക്കും. സൂതൻ പാകംചെയ്ത അന്നത്തെ ബ്രാഹ്മണൎക്കും രാജാക്കന്മാൎക്കും ഭക്ഷിക്കുന്നതിന് വിരോധം കല്പിച്ചിട്ടില്ലായിരുന്നു. ദമയന്തിയുടെ പുനൎവ്വിവാഹവാൎത്ത കേട്ടു ഋതുപൎണ്ണൻ വിശ്വസിക്കുന്നതിനാൽ കുലസ്ത്രീകൾക്കു ദ്വിതീയവിവാഹം അവിഹിതമെന്നു പറവാനില്ലായിരുന്നുവെന്നൂഹിക്കാം.

# ൭. സാഹിത്യം.

കവി—ഉണ്ണായിവാരിയർ പ്രസിദ്ധനായ കുഞ്ചൻനമ്പ്യാരുടെ സമജീവിയായിരുന്നു. നമ്പ്യാരും വാരിയരും ഒന്നിച്ചു വളരെക്കാലം തിരുവനന്തപുരത്തു രാജസഭയിൽ താമസിച്ചിരുന്ന കാലത്തെപ്പറ്റി പല ഐതിഹ്യങ്ങളുമുണ്ട്. ഈ മഹാകവികൾ തങ്ങളിൽ കണ്ടറിഞ്ഞതുതന്നെ വളരെ വിചിത്രമായിട്ടാണ്. യദൃച്ഛയാ രണ്ടുപേരും പത്മതീർത്ഥക്കരയിൽവെച്ചു തങ്ങളിൽ സന്ധിച്ചു. അപ്പോൾ ഒരു തറവാട്ടുകാരിയായ സ്ത്രീ രൂപവതിയായ ദാസിയെക്കൊണ്ടു എണ്ണയും താളിയും എടുപ്പിച്ചുകൊണ്ടു ആ വഴിയെ കടന്നുപോകയുണ്ടായി. ഇതു കണ്ടിട്ടു കവികളിലൊരുവർ 'കാതിലോല' എന്നു യജമാനത്തിയുടെ കുണ്ഡലത്തെ അഭിനന്ദിക്കുന്ന മട്ടിൽ പറഞ്ഞു; അതിനുത്തരമായി മറ്റെയാൾ 'നല്ലതാളി' എന്നു ദാസിയുടെ കൈയിലിരുന്ന അഭ്യംഗോപകരണങ്ങളെപ്പറ്റി പ്രസ്താവിച്ചു. ഈ ചോദ്യോത്തരങ്ങളിലെ വ്യംഗ്യാർത്ഥത്തിന്റെ ഔചിത്യം പ്രമാണിച്ചു അവർ തങ്ങളിൽ ബോധിച്ചറിഞ്ഞു എന്നാണ കഥ. ഇതിൽ ചോദ്യം ഇന്നാരുടേതെന്നും ഉത്തരം ഇന്നാരുടേതെന്നും നല്ല തീർച്ചയില്ല. വ്യംഗത്തിൽ കാ (എവൾ) അതിലോലാ (അധികം സുന്ദരി) എന്നു ഭാഷ. ശുദ്ധ സംസ്കൃതമായിരിക്കുന്നതിനാൽ ചോദ്യം പണ്ഡിതരായ വാരിയരുടേയും നല്ലതു ആളി എന്നുള്ള സരളമായ മലയാളവാക്യം സരസകവിയായ നമ്പിയാരുടേയും പേരിൽ സ്ഥാപിക്കേണ്ടിയിരിക്കുന്നു. മഹാരാജാവവർകൾ ഒരാനയെ ഇറക്കി കുളം കലക്കിച്ചതിന്റെ ശേഷം അന്നു മുഖം കാണിക്കാൻ ചെന്ന കവികളോടെല്ലാവരോടും അന്നത്തെ വിശേഷങ്ങൾ ചോദിച്ചതിൽ ഉണ്ണായിവാരിയർ 'ഒരു കരി കലക്കിയ കുളം കണ്ടു' എന്നും കുഞ്ചൻനമ്പിയാർ 'ഒരു കളഭം കലക്കിയ കുളം കണ്ടു' എന്നും അറിവിച്ചതായിട്ടാണു മറ്റൊരു കഥ. ഈ വക കേട്ടുകേൾവികൾ പരമ്പരയാ വന്നിട്ടുള്ളവയാണ്. അതുകളിൽ വാസ്തവം സ്വല്പം അതിശയോക്തികൊണ്ടു മിനുക്കിക്കാണും. ചോദ്യോത്തരം പരിചയപ്പെട്ടതിന്റെ ശേഷം ഈ കവികൾ തങ്ങളിൽ ഒരിക്കലുണ്ടായ സംഭാഷണമേ ആയിരുന്നുള്ളൂ എന്നു വന്നേക്കാം. മറ്റതിലും സന്ദർഭം കുറച്ചു മാറിപ്പോയി എന്നു വരാമെന്നല്ലാതെ പ്രധാനസംഗതിയിൽ ഭേദം വരാനിടയില്ല. അന്നത്തെക്കാലത്തു വിദ്വാന്മാർക്കു ആത്മാഭിമാനവും പരസ്പരബഹുമാനവും രാജാവിനു അവരുടെ പേരിൽ ഗൌരവബുദ്ധിയും പ്രതിപത്തിയും അത്രത്തോളമുണ്ടായിരുന്നു.

ഈ വക കഥകളിൽ നിന്നും രണ്ടുപേരുടേയും ബുദ്ധിചാതുര്യത്തിന്റെ ഗതി നമുക്കു ഊഹിക്കാം. വാരിയർക്കു കരി കലക്കിയ കുളം എന്നു എന്തെങ്കിലും രണ്ടർത്ഥമുള്ള വാചകം പറയണമെന്നേയുള്ളു; നമ്പിയാർക്കു അത്രയും പോരാ, താൻ പറയുന്ന വാക്കു രാജാവിന്റെ പ്രശംസയിൽ പരിണമിക്കണമെന്നുകൂടിയുണ്ട്. അതാണ് 'കളഭം കലക്കിയതു' എന്നു പറയുന്നതു്. രാജാവിന്റെ പ്രവൃത്തികൊണ്ടു കുളത്തിനു ദോഷമാണുണ്ടായതു എന്നല്ലയോ വാരിയരുടെ വാക്കിൽനിന്നു ഫലിക്കുന്നതു്? നമ്പിയാർ അതുംകൂടി കരുതി ഗുണമെന്നു എടുത്തുകാണിക്കുന്നു. അതിനാൽ ഒന്നാമൻ ഗുണഗ്രാഹിയും മറ്റെയാൾ പുരോഭാഗിയും ആണെന്നു വരുന്നു.

നമ്പിയാർ ഒരു വാസനാകവിയും വാൎയ്യർ ഒരു വലിയ പഠിത്തക്കാരനും ആയിരുന്നുവെന്നുള്ളതിലേക്കു അവരുടെ കൃതികൾ സാക്ഷ്യം വഹിക്കുന്നു. കുഞ്ചന്റെ തുള്ളൽകഥകൾ സരളപ്രസന്നമധുരദ്രുതഗതിയോടെ തുള്ളിച്ചാടി കുതിക്കാം; ഉണ്ണായിയുടെ കഥകളിയാകട്ടെ പ്രൗഢഗംഭീരതാളമേളത്തോടെ പതിഞ്ഞ ആട്ടമാണു്. ഒരാളുടെ ഫലിതങ്ങളെല്ലാം പാമരന്മാൎക്കുപോലും സുഗ്രഹങ്ങളാണു്; മറ്റെയാളുടെ നേരമ്പോക്കുകൾക്കുകൂടി ഗാംഭീര്യം കലശലാണു്. ഗ്രന്ഥവിസ്തരഭയത്താൽ ഉദാഹരണങ്ങളെ എടുത്തു കാണിക്കുന്നില്ല. വാൎയ്യർ മലയാളത്തിലെ ശ്രീഹർഷൻ അല്ലെങ്കിൽ മിൽട്ടനും, നമ്പിയാർ കാളിദാസൻ അല്ലെങ്കിൽ ഷേക്സ്പീയരും ആണു് എന്നു പറഞ്ഞാൽ ഏറെ തെറ്റുകയില്ല.

ജീവചരിത്രം — കവിയുടെ ജീവചരിത്രത്തെപ്പറ്റിയുള്ള തീൎച്ചയായ അറിവു വളരെ ചുരുക്കം. ഭാഷാചരിത്രത്തിൽ കാണുന്നതിനെ അടിസ്ഥാനമാക്കി ഇവിടെ സ്വല്പം പ്രസ്താവിക്കാമെന്നേ ഉള്ളു. ഉണ്ണായിവാൎയ്യരുടെ ഗൃഹം കൊച്ചിസംസ്ഥാനത്തു ഇരിങ്ങാലക്കുടക്ഷേത്രത്തിനു സമീപമായിരുന്നു. അവിടെയും തൃശ്ശിവപേരൂരും ആയിരുന്നിരിക്കണം വിദ്യാഭ്യാസവും ബാല്യകാലത്തിലെ താമസവും. ഗുരു ആരായിരുന്നു എന്നു അറിവാൻ മാൎഗ്ഗമില്ല. സംസ്കൃതത്തിൽ കാവ്യനാടകാദികളും വ്യാകരണാലങ്കാരശാസ്ത്രങ്ങളും പഠിച്ചിട്ടുണ്ടെന്നു് അദ്ദേഹത്തിന്റെ കൃതികളിൽ നിന്നു ഊഹിക്കാം. പുരുഷപ്രാപ്തിയായതിന്റെ ശേഷം വളരെക്കാലം തിരുവനന്തപുരത്തു വന്നു താമസിച്ചിരുന്നതായി ലക്ഷ്യങ്ങളുണ്ടു്. ൯൭൩-ൽ നാടുനീങ്ങിയ രാമവൎമ്മ മഹാരാജാവു വാൎയ്യരുടെ യോഗ്യതയെ അറിഞ്ഞു വേണ്ടുംവണ്ണം സംഭാവനകൾ ചെയ്തിട്ടുണ്ടു്. പണ്ഡിതപക്ഷപാതിയായ ആ മഹാരാജാവിന്റെ ആശ്രയം, കുഞ്ചൻനമ്പ്യാർ മുതലായ ആ മഹാകവികളുടെ സഹവാസം, അക്രമികളായ ശത്രുക്കളിൽനിന്നും മറ്റു ഭയംകൂടാതെ താമസിപ്പാനുള്ള സൗകര്യം, പൊതുവേയുള്ള സമ്പൽസമൃദ്ധി ഇതെല്ലാം തിരുവനന്തപുരത്തുള്ള താമസത്തെ സ്ഥിരപ്പെടുത്തുന്നതിനു വാൎയ്യരെ ഉത്സാഹിപ്പിച്ചിരിക്കണം. നളചരിതത്തിലുപയോഗിച്ചിട്ടുള്ള ഭാഷയുടെ സ്വഭാവം നോക്കുമ്പോൾ ഈ കൃതി തെക്കൻദിക്കുകളിൽ വച്ചുതന്നെ എഴുതിയിരിക്കുന്നതിനാണു അധികം സംഭാവ്യത. നളചരിതം കൂടാതെ ഗിരിജാകല്യാണം (അല്ലെങ്കിൽ) പാൎവ്വതീസ്വയംവരം എന്നൊരു കൃതികൂടി വാൎയ്യർ ഉണ്ടാക്കീട്ടുണ്ടു്. ഗിരിജാകല്യാണം കിളിപ്പാട്ടിന്റെ മട്ടിൽ മൂന്നദ്ധ്യായത്തിലുള്ള ഒരു പ്രബന്ധമാണു്. ഇതു വാൎയ്യരുടെ കൃതി അല്ലെന്നും ചിലർ തൎക്കിക്കുന്നു. രാജവൎണ്ണനയായും മറ്റും പല ഒറ്റശ്ലോകങ്ങളും ഉണ്ണായിവാൎയ്യർ ഉണ്ടാക്കിയിട്ടുള്ളതായി കേൾവിയുണ്ടു്. വാൎയ്യരുടെ ജനനം ൮൭൦-ാമാണ്ടാണെന്നും ൬൦ വയസ്സിന്മേൽ ജീവിച്ചിരുന്നു എന്നുമാണു ഊഹം.

'അപി ച മമ ദയിതാ കലിയുക്ത്യാനതിചിരസ്തുതാ
പ്രാണൻ കളയുമതിവിധുരാ എന്നാൽ
കലമിതഖിലവുമറുതിയവനിതു'

എന്നിടത്തു 'അറം' വന്നിട്ടുണ്ടെന്നും, അതിനാൽ അദ്ദേഹത്തിന്റെ അടുത്ത തലമുറയോടുകൂടെ കുലത്തിൽ സന്തതിഛേദം വന്നു എന്നുമാണു കേൾവി.

ഭാഷ__ നളചരിതത്തിൽ ഉപയോഗിച്ചിരിക്കുന്ന ഭാഷ സംസ്കൃതബഹുലമായ മണിപ്രവാളമാകുന്നു. മണിപ്രവാളകൃതികളുടേ മാർഗ്ഗദർശി എഴുത്തച്ഛനാണല്ലോ. അദ്ദേഹം അന്നു അതിശൈശവാവസ്ഥയിലിരുന്ന മലയാളഭാഷയെ സംസ്കൃതത്തിന്റെ കരാവലംബത്തോടേ പ്രൗഢവിഷയങ്ങളെ പ്രതിപാദിക്കുന്നതിന്നു വിനിയോഗിച്ചു. നമ്പിയാർ എത്തും പിടിയുമില്ലാത്ത വേദാന്തതത്വങ്ങളിൽ പ്രവേശിക്കാതെ മലയാളത്തിന്നു സർവ്വജനീനങ്ങളായ ലൗകികസംഗതികളെ വർണ്ണിക്കുന്നതിൽ എത്രത്തോളം ശക്തിയുണ്ടെന്നു വെളിപ്പെടുത്തി. അദ്ദേഹം ആവശ്യം പോലെ സംസ്കൃതത്തിൽനിന്നു ശബ്ദപ്രകൃതികളെ കടം വാങ്ങിയതേ ഉള്ളൂ. രണ്ടുപേരും കടം വാങ്ങേണ്ടിവന്നിട്ടുണ്ട്; എന്നാൽ ഒരാൾ നാണയങ്ങളെ ഒന്നായ് വാങ്ങി ആവശ്യങ്ങൾക്കു വിനിയോഗിക്കയും മറെറയാൾ ആവശ്യപ്പെട്ട സാമാനങ്ങളെത്തന്നെ വാടകയുടെ മട്ടിൽ വാങ്ങിയുപയോഗിക്കയും ചെയ്തു എന്നാണു ഭേദം. ഉണ്ണായിയുടെ പോക്കു ഈ രണ്ടു വഴിയിലുമല്ല. 'മുരാരേസ്തൃതീയഃ പന്ഥാഃ' എന്നു പറയുന്നതുപോലെ അദ്ദേഹത്തിന്റെ മാർഗ്ഗമൊന്നു വേറെയാണ്. ഉണ്ണായിക്കു മലയാളവും സംസ്കൃതവും ഒന്നു പോലെ സ്വാധീനമാണ്. അപ്പപ്പോൾ നാവിലുദിച്ച ഭാഷയിൽ അദ്ദേഹം എഴുതും എന്നല്ലാതെ കടം വാങ്ങീട്ടു ആവശ്യമുണ്ടോ എന്നുള്ള വിചാരമേ അദ്ദേഹത്തിനില്ല. 'തേടിപ്പോയവള്ളി കാലിൽചുററി' എന്നുള്ള മലയാളത്തിലെ പഴമൊഴിയെ അദ്ദേഹം 'മിളിതം പദയുഗളേ നിഗളതയാ മാർഗ്ഗിതയാ ലതയാ' എന്നു പ്രൗഢസംസ്കൃതത്തിൽ തർജ്ജമചെയ്താണു ഉപയോഗിക്കുന്നത്. സംസ്കൃതത്തിലെ പ്രയോഗവിശേഷങ്ങളെ എല്ലാം ഉണ്ണായിവാര്യർ മലയാളത്തിലും കടത്തിച്ചെലുത്തിയിട്ടുണ്ട്.

൧. 'രൂപമുള്ളൊരു നവഗുണപരിവൃഢനെ
നളനെന്നൊരു നൃപനെ അവർ വരിച്ചു
എന്നു നാമവിശേഷണത്തിന്നു വിശേഷ്യത്തിന്റെ വിഭക്തിവചനങ്ങൾ.

൨. 'വിദർഭനന്ദിനി സുന്ദരി നതതമതിപ്രിയ രസികവിലാസിനി മേ
പതിപ്രിയ ചാരുനായകനിവൻ എന്നതിപ്രയാസമുടെ
ചതിപ്പതിന്നവനാഗതനായ്'

ഇവിടെ 'എന്നു' എന്ന നിപാതത്തിന്നു 'എന്നു വിചാരിച്ചിട്ടു' എന്നർത്ഥം. സംസ്കൃതത്തിൽ ഈ സ്ഥാനത്തുള്ള 'ഇതി' എന്നതിന്നു 'ഇതി മത്വാ' 'ഇതി ഹേതുനാ' എന്നും മററും അർത്ഥമുണ്ട്.

൩. 'അപരിഹരണീയവിധിയന്ത്രത്തിരിപ്പു മൂന്നീ'

എന്നിടത്തു 'ഈ മൂന്നു' എന്നതിനെ മറിച്ചു 'മൂന്നീ' എന്നു 'വിശേഷണം വിശേഷ്യത്തിന്നു മുമ്പെന്നു നടപ്പു' എന്ന വ്യാകരണ സൂത്രത്തിന്നു ലംഘനം. നമ്മുടെ കവിക്കു സംസ്കൃതവും മലയാളവും ഭിന്നഭാഷകളാണെന്നുള്ള വിചാരമേ ഇല്ല. 'നേന്നു നേച്ചുകളും മമ സഫലാനി' എന്നു 'നേച്ചുകൾ' എന്ന നിർദ്ദേശികാബഹുവചനാന്തവിശേഷ്യത്തിന്നു 'സഫലാനി' എന്നു പ്രഥമാബഹുവചനാന്തമാണു വിശേഷണം. പാച്ചുമൂത്തതിന്റെ വ്യാകരണപ്രകാരം 'നേച്ച'യെ സ്ത്രീലിംഗമാക്കി 'സഫലാഃ' എന്നു പ്രയോഗിക്കാത്തതു ഭാഗ്യമെന്നു വിചാരിപ്പാൻ ഉള്ളൂ. 'ഈദൃശത എല്ലാം ശോഭനേ വാണി മുദാ' എന്നിടത്തു ഭാഷാപദസ്ഥമായ നിമിത്തത്തെ പുരസ്കരിച്ചു 'ഏചോയവായാവഃ' എന്ന സംസ്കൃതസന്ധി. രണ്ടു

ഭാഷകളെ കൂട്ടിക്കലൎത്തുമ്പോൾ ഈ മാതിരി പലദുൎഘടങ്ങളും നേരിടുന്നതാണു്. അതുകളെ തടവുകീൻ പ്രയോഗിക്കുന്നതിനു ഉണ്ണായിവാൎയ്യൎക്കു മാത്രമേ ധൈൎയ്യമുണ്ടാകയുള്ളു. രണ്ടുഭാഷകൾക്കു തിലതണ്ഡുലന്യായേന ഉള്ള സംസൃഷ്ടികൊണ്ടു തൃപ്തിപ്പെടാതെ അദ്ദേഹം നീരക്ഷീരന്യായേന സങ്കരം തന്നെ സ്വീകരിച്ചു. നളചരിതത്തിലെ ഭാഷ മണിയും പ്രവാളവും കലൎത്തുചേൎത്തതല്ല, സംസ്കൃതമാകുന്ന ചെമ്പും മലയാളമാകുന്ന വെള്ളീയവും ചേൎത്തുരുക്കിയ ഒരു [illegible]ലബ്ഭാഷയാണു്.

ഉണ്ണായി വാൎയ്യരേപ്പോലെ സ്വതന്ത്രനായ ഒരു കവി മലയാളത്തിൽ ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണു്. കഥകളിഗ്രന്ഥങ്ങളിൽ പ്രായേണ ശ്ലോകങ്ങൾ സംസ്കൃതവും പദങ്ങൾ മണിപ്രവാളവും എന്നാണൊരേൎപ്പാടു്. നളചരിതത്തിലെ ശ്ലോകങ്ങളിൽ പകുതി എണ്ണവും മണിപ്രവാളമാണു്; ചിലതു ശുദ്ധമലയാളത്തിൽ തന്നെയുമുണ്ടു്. 'പേടിക്കേണ്ടാ വരുവനരികേ....' എന്ന ശ്ലോകം നോക്കുക. ഇതിൽ സംസ്കൃതശബ്ദം തന്നെ മൂന്നോ നാലോ നാലാം പാദത്തിന്റെ ഒടുവിൽ വന്നിട്ടുള്ളതേ ഉള്ളു. എന്നാൽ, നേരേ മറിച്ചു, പദങ്ങളിൽ ചില വരികൾ ശുദ്ധസംസ്കൃതമായിട്ടുമുണ്ടു്.

൧. 'വ്യസനം തേ ദമയന്തി സമസ്തമസ്തമയതാം'

൨. { യാമി യാമി ഭൈമി കാമിതം ശീഘ്രം സാധയി-
ഷ്യാമി സാമി സാധിതം മയാ'

൩. അനല്പം വാ വസ്തു ദേവ്യം മമപ്രസാദേന

ഇത്യാദി പല്ലവികളിൽ മലയാളം തൊട്ടുവിച്ചിട്ടേ ഇല്ല.

'പ്രേമാന്ധരാഗിണീ ഞാൻ വാമം രമണീയശീലേ'
താമാതനോമി ഹൃദി സോമാഭിരാമമുഖി
ശ്യാമാ ശശിനം രജനീ വാമാകലിതമുപൈതു-
കാമാ ഗതയാമാ കാമിനീ?

ഇത്യാദി പദങ്ങളിൽ മൂന്നിൻ മാത്രം ഒരു മലയാളപദമേ ഉള്ളു. ശ്ലോകവും ദണ്ഡകവും പോരാഞ്ഞിട്ടു ഗദ്യവും കൂടി ചൂൎണ്ണികയായിട്ടു ഉണ്ണായിവാൎയ്യർ ഉപയോഗിച്ചിട്ടുണ്ടു്. കവിവാക്യം ശ്ലോകവും പാത്രങ്ങളുടെ സംഭാഷണങ്ങൾ പദവും എന്നുള്ള ഏൎപ്പാടും അദ്ദേഹം നാലാം ദിവസത്തെ കഥയുടെ ആരംഭത്തിൽ ലംഘിച്ചിരിക്കുന്നു.

വാക്യരീതി—അൎത്ഥപുഷ്ടിയും ശബ്ദപുഷ്ടിയും നളചരിതത്തിലേപ്പോലെ മറെറാരു മണിപ്രവാളകൃതിയിലും ഒന്നുപോലെ ചേൎന്നു യോജിച്ചിട്ടുണ്ടോ എന്നു സന്ദേഹമാണു്. പരിചോടു, വിരവിൽ, അങ്ങനെ, ഓൎത്താൽ, അത്ര, ഇഹ, ഉടനേ, ആശു മുതലായ പാദപൂരണങ്ങളെ അദ്ദേഹം വളരെ അപൂൎവ്വമായേ ഉപയോഗിച്ചിട്ടുള്ളു. പ്രാസത്തിനു വേണ്ടി ഈ വക പദങ്ങളേക്കൊണ്ടു വിടവടക്കുന്ന സമ്പ്രദായമേ ഉണ്ണായിവാൎയ്യർ മനസ്സിലാക്കിയിരുന്നില്ല. അതുകൊണ്ടു സാധാരണ മലയാളകവിതകളിൽ കാണുന്ന ബന്ധശൈഥില്യം നളചരിതത്തെ ബാധിച്ചിട്ടില്ല. എന്നാൽ പ്രാസനിൎബ്ബന്ധം വാൎയ്യരെയും നേർവഴി തെററി നടത്തിച്ചിട്ടില്ലെന്നില്ല. അന്വയക്ലേശമാണു് നളചരിതത്തിലെ വൈകല്യം. വാൎയ്യൎക്കു അൎത്ഥത്തിൽ വളരെ നിഷ്കൎഷയുണ്ടു്; എന്നാൽ ശബ്ദത്തിലും ഒട്ടുംകുറവല്ല. ഭാ

ളത്തിന്റെ മൂൎദ്ധാവു പ്രാസം കണക്കിനു വീണുകൊണ്ടിരിക്കണം. ശബ്ദം ഈ നിബന്ധത്തിനു കീഴടങ്ങിത്താനിയെ വന്നില്ലെങ്കിൽ അദ്ദേഹം പിടിച്ചു വലിച്ചിട്ടെങ്കിലും വരുത്തും. ഈ സാഹസത്തിൽ ശബ്ദങ്ങളുടെ വാലോ തല തന്നെയോ ഉടഞ്ഞു പോയാലും വകയില്ല. 'ചാകും ഇവ' എന്നതു പ്രാസത്തിനു ചേരാൻ വേണ്ടി

'വസ്തുതമത ദുൎസ്സഹമി ചാമിവ

എന്നു ചുരുങ്ങിപ്പോയി.

'മരത്തിനിടയിൽ കാണാമേ സുന്ദരത്തിനുടെ സാദൃശ്യയം

ഇവിടേ 'ശ്യയം' എന്നാവൎത്തിക്കാൻവേണ്ടി പ്രയോഗിച്ച 'സാദൃശ്യയം' എന്ന ഭാഗത്തിൽ പദച്ഛേദം തന്നെ സ്പഷ്ടമാകുന്നില്ല. 'അപത്രമിത്രകാന്തരാ. . . . .' എന്ന പാദത്തിൽ 'ണാളേ' എന്നു നാലുതരം ആവൎത്തിച്ച യമകം ചെയ്തതിൽ ഒന്നുരണ്ടിനു വളരെ ക്ലേശം ചെയ്താലേ അൎത്ഥമുണ്ടാകുന്നുള്ളു. ഇങ്ങനെ ദൃഷ്ടാന്തം പലതും എടുത്തു കാണിയ്ക്കാം. എന്നാൽ ഇങ്ങനെ ചില ഭാഗങ്ങൾ ഒഴികെയുള്ളേടത്തെല്ലാം ശബ്ദാൎത്ഥങ്ങളുടെ പുഷ്ടിയാലുണ്ടായിട്ടുള്ള സ്വാരസ്യം അന്യാദൃശമാണ്. ഗ്രന്ഥം മുഴുവനും അതിലേക്കു ദൃഷ്ടാന്തമാകയാൽ പ്രത്യേകിച്ചു ആ അംശം ഉദാഹരിച്ചു കാണിക്കേണ്ടതില്ല. ആദിപ്രാസം അന്ത്യപ്രാസം ദ്വിതീയപ്രാസം ഇതെല്ലാം കവി ഒന്നുപോലെ ദീക്ഷിക്കുന്നുണ്ട്. അദ്ധ്യാഹാരപൂൎത്തയാണു വേറെ ഒരു ദോഷം. നളചരിതത്തിലേ വാക്യങ്ങൾ മിക്കതും വെളിയിൽനിന്നു പുതിയ പദങ്ങൾ കൂട്ടിച്ചേൎത്താലേ അന്വയിക്കൂ. 'തളയച്ചിട്ടുണ്ടെന്മാനില്ല' എന്നിടത്തു 'ഉണ്ടു' എന്ന ക്രിയയ്ക്കു കൎത്താവിനെ പ്രയോഗിക്കാഞ്ഞതിനാൽ അൎത്ഥം ദുൎഗ്രഹമായ്ത്തീൎന്നു പാഠംകൂടി 'തളയച്ചിട്ടുണ്ടെന്മാനില്ല' എന്നു ദുഷിച്ചുപോകാനിടയായി. 'അവടങ്ങൾ സങ്കടങ്ങൾ . .' എന്ന ചരണത്തിൽ വാക്യങ്ങൾ എവിടെവിടെ അവസാനിക്കുന്നുവെന്നറിവാൻ ഒരു മാൎഗ്ഗവുമില്ല. പദങ്ങൾ മാത്രമല്ല, വാക്യങ്ങളും ചിലെടത്തു പ്രയോഗിക്കാതെ വിട്ടുകളയും 'മാരുതമാനസവേഗം കണ്ടു തേരിനു' എന്ന ചരണത്തിലും മറ്റും മദ്ധ്യേ അവതാരികയായി ചേൎക്കുന്ന വാക്യത്തിന്റെ ഭേദംപോലെ അൎത്ഥവും ഭേദിക്കുമെന്നു വ്യാഖ്യാനത്തിൽ നോക്കുക. ചില ഭാഗങ്ങൾ വായിച്ചാൽ കടംകഥപോലെ തോന്നും. നളജീവലസംവാദത്തിലും ഭൈമി ബ്രാഹ്മണരോടു പറഞ്ഞയയ്ക്കുന്ന സന്ദേശത്തിലും മറ്റും സന്ദിഗ്ദ്ധാൎത്ഥത ഒരു ഗുണമായിത്തീൎന്നിട്ടുണ്ട്. ശേഷമുള്ളിടത്തെല്ലാം അന്വയകാഠിന്യവും നേയാൎത്ഥപദപ്രയോഗവും കൊണ്ടു പ്രസാദഗുണം കേവലം അസ്തമിതമായിപ്പോയി എന്നു പറയേണ്ടിയിരിക്കുന്നു. ബഹിരന്തഃസ്ഫുരദ്രസമായ ദ്രാക്ഷാപാകം ഉണ്ണായിയുടെ സ്വഭാവത്തിനു വിരുദ്ധമാണ്; അദ്ദേഹത്തിനു നാളികേരപാകത്തിലേ രസമുള്ളു. സഹൃദയന്മാർ രസിക്കണം; സാധാരണക്കാർ അഭിനന്ദിച്ചില്ലെങ്കിൽ എന്താണു ഹാനി എന്നാണു് കവിയുടെ നില. സാഹിത്യം ആലോചനാമൃതമായിരിക്കണം; അതിനെ പണ്ഡിതന്മാർ വായിച്ചു ആലോചിച്ചു രസിക്കയും വേണം. ആപാദമാധുൎയ്യപ്രിയന്മാരായ പാമരന്മാർ വേണമെങ്കിൽ ഈ സാഹിത്യത്തെത്തന്നെ പാടി രസിച്ചുകൊള്ളട്ടെ; രണ്ടിനും ചേൎന്നാണല്ലോ താൻ കവിതചെയ്തിരിക്കുന്നതു എന്നാണു വാൎയ്യരുടെ ഭാവമെന്നു തോന്നും. ശ്രീഹൎഷന്റെ നൈഷധം വായിച്ചിട്ടു അതുപോലെ വ്യുൽ

പാഠകവും പ്രൗഢഗംഭീരവുമായ ഒരു കവിത ചമയ്ക്കാനാണ് വാര്യർ തുനിഞ്ഞതു്. അദ്ദേഹത്തിന്റെ ആ ഉദ്യമം വേണ്ടംവണ്ണം ഫലിക്കയും ചെയ്തു. അതുകൊണ്ടു ഉണ്ണായിവാര്യർക്കും ശ്രീഹർഷനെപ്പോലെ ഗ്രന്ഥാന്തത്തിൽ

"ഗ്രന്ഥഗ്രന്ഥിരിഹ ക്വചിൽ ക്വചിദപി ന്യാസി പ്രയത്നാന്മയാ
പ്രാജ്ഞമ്മന്യമനാ ഹഠേന പഠിതീ മാസ്മിൻ ഖലഃ ഖേലതു ।
ശ്രദ്ധാരാദ്ധഗുരുഃ ശ്ലഥീകൃതദൃഢഗ്രന്ഥിഃ സമാസാദയ-
ത്വേതൽകാവ്യരസോർമ്മിമജ്ജനസുഖവ്യാസജ്ജനം സജ്ജനഃ ॥"

എന്നു തന്റെ ഉദ്ദേശ്യത്തെ വിളിച്ചു പറയാമായിരുന്നു. ഇഗ്രന്ഥത്തിൽ അവിടവിടെ ഞാൻ ചില കുരുക്കുകൾ ബുദ്ധിപൂർവ്വമായി പിണച്ചിട്ടുണ്ടു്; അതിനാൽ മിടുക്കനാണെന്നു നടിച്ചു മടയൻ ഖലന്മാരേണ ഇതിൽ പ്രവേശിക്കാൻ പോകേണ്ട. ശ്രദ്ധയോടുകൂടി ഗുരുവിനെ ആരാധിച്ചു് തന്മുഖത്തിൽ നിന്നു രഹസ്യങ്ങളെ ഗ്രഹിച്ചു ഇക്കാവ്യരസത്തെ സച്ഛിഷ്യന്മാർ ആസ്വദിക്കട്ടെ എന്നാണു ശ്ലോകത്തിന്റെ താൽപര്യം.

## ൬. സംഗീതം.

ആട്ടക്കഥകളിലെ സംഗീതമെല്ലാം പഴയ ദേശികസമ്പ്രദായത്തിൽ നിബന്ധിക്കപ്പെട്ടതാണു്. പിന്നീടു കപ്ലിങ്ങാടാണു അതിന്റെ ദ്രുതഗതിമാററി നീട്ടിപ്പതിഞ്ഞ മട്ടിൽ ചൊല്ലുന്ന ഇപ്പോഴത്തെ സമ്പ്രദായം ഏർപ്പെടുത്തിയതു്. നളചരിതത്തിൽ ചില പദങ്ങൾ നീട്ടിച്ചൊല്ലുന്നതിനു യോജിക്കാതെയുണ്ടു്. അതുകളെ അരഞ്ഞു ചൊല്ലിയാടുന്നതു ഒട്ടും എളുതല്ല. പാട്ടുകാരൻ രണ്ടാവർത്തി പാടുന്ന ഇടകൊണ്ടു രണ്ടോ മൂന്നോ വാക്കുകളെ മാത്രമേ വേഷക്കാരൻ കൈകാണിച്ചു് ആടിവരാൻ സാധിക്കയുള്ളു. ഈവക പദങ്ങളും വെറുതേ പാടുന്നതിനു വളരെ നന്നു തന്നേ. ഉണ്ണായിവാര്യരുടെ സ്വാതന്ത്ര്യം അദ്ദേഹം സംഗീതത്തിന്റെ അംശത്തിലും കാണിക്കാതിരുന്നിട്ടില്ല. ചിലെടത്തു പല്ലവി മാത്രം മതി എന്നു വെയ്ക്കും; അനുപല്ലവി കാണുകയില്ല. ചരണങ്ങളിലെ വരികളിൽ അക്ഷരസംഖ്യയ്ക്കു യാതൊരു ക്ലിപ്തവുമില്ല. രണ്ടാംദിവസത്തെ കഥയുടെ ഒടുവിൽ രാജമാതാവിനോടു ദമയന്തി പറയുന്ന പദത്തിൽ 'അയ്യോ' എന്നു രണ്ടക്ഷരം മാത്രമേ പല്ലവി ഭാവമുള്ളു; ശേഷമെല്ലാം പാട്ടുകാരൻ സ്വരംകൊണ്ടു നിറച്ചു പാടിക്കൊള്ളണം. ഈമാതിരി ചില അസൗകര്യങ്ങൾകൊണ്ടു ആട്ടക്കാർക്കു ആടിഫലിപ്പിക്കുന്നതിനു സ്വല്പം ശ്രമം നേരിടുന്നുണ്ടെങ്കിലും നളചരിതത്തിലെ പദങ്ങൾ പ്രാസവ്യവസ്ഥകൊണ്ടും, ശബ്ദങ്ങൾക്കുള്ള ശ്ലേഷഗുണംകൊണ്ടും, ഉദാരതകൊണ്ടും പാടിയാൽ അത്യന്തം കർണ്ണമധുരങ്ങളായിരിക്കും. ദേശികസമ്പ്രദായം വിട്ടു പല പുതിയ രീതികളിലും ഈ പദങ്ങളെ പാടാറുണ്ടു്. 'അംഗനമാർ മൗലേ . . .' 'പൂമാതിനൊത്ത ചാരുതനോ' 'മേന്യാമതേഖില . . .' മുതലായ പല പദങ്ങളും സ്ത്രീകൾ കൈകൊട്ടിക്കളിയിൽ ഉപയോഗിച്ചു കേട്ടിട്ടുണ്ടു്. സംഗീതസാഹിത്യങ്ങൾ രണ്ടും ഒന്നുപോലെ പലമാതിരിയിലും നയിക്കാവുന്നതിനാലുള്ള സർവ്വതോമുഖത, പ്രകൃതിസിദ്ധമായ ഗാംഭീര്യം, ഉദാരമായ ബന്ധം, സ്വകപോലകല്പിതങ്ങളായ നൂതന ഭംഗികൾ, ആലോചിക്കുന്തോറും അവസാനിക്കാതെ നീണ്ടുനീണ്ടുപോകുന്ന വ്യംഗ്യാർത്ഥത്തിന്റെ ബാഹുല്യം, പ്രയോഗവൈചിത്ര്യങ്ങളാലുള്ള ഹൃദ്യപാഠകത, എല്ലാ വിഷയത്തിലുമുള്ള ക്ഷോദക്ഷമത ഇതുകൾ നളചരിതത്തെ മണിപ്രവാളകൃതികളിൽ പ്രഥമഗണനീയമാക്കിച്ചമച്ചിരിക്കുന്നു.

വ്യാഖ്യാതാവു്.

# നാലാം ദിവസകഥാശുദ്ധിപത്രം.

| വശം | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| ൧ | ൧൯ | അസ്തമന | അസ്തമയ |
| ൨ | ൧൧ | കല്പിച്ചനു | കല്പിച്ചാന |
| ൩ | ൨൯ | മനാഃ (അ. പു. | മനാഃ (സ. പു. |
| ൬ | ൨൩ | എന്റെ | തന്റെ |
| ൮ | ൨൮ | അസൌ (മ. പു. | അസൌ (സ. പു. |
| ൧൧ | ൩ | യായേ | യായേൻ |
| 〃 | ൧൯ | വിഷമെന്നു | വിഷമമെന്നു |
| ൧൩ | ൧൧ | ചെല്ലേറം | ചൊല്ലേറം |
| 〃 | ൨൬ | സം. പു. | അം. പു. |
| ൧൪ | ൧൫ | മന്നവൻ | മന്നൻ |
| ൧൫ | ൩൩ | ഊ ബാഹുകൻ | ഈ ബാഹുകൻ |
| ൧൬ | ൧൮ | ഈ. സ്ത്രീ. | ഇ. സ്ത്രീ |
| 〃 | ൨൰ | ഈ. സ്ത്രീ | ഇ. സ്ത്രീ |
| ൧൮ | ൧൨ | കാണ്മതി | കാണ്മനി |
| ൧൯ | ൧൨ | മരണം | മാരണം |
| 〃 | ൨൮ | മരണം | കൊല്ലുക |
| ൨൧ | ൨ | പാദം | പദം |
| 〃 | ൩൨ | മതിഗതി | ഗതിമതി |
| ൩൦ | ൧൩ | നാസ്തി | താസ്തി |
| ൩൧ | ൧൯ | വിഹിത | പിഹിത |
| ൩൩ | ൰ | മിന്നു | മിയന്നു |
| ൩൯ | ൧൧ | കൂടിയവൻ | കൂടിയവനായ |
| ൪൫ | ൫ | ഹൃഷിതോ | ഹൃഷിതരോമാ |
| ൪൮ | ൧൦ | കുറവുണ്ടു | കുറവുമുണ്ടു |
| — | ൧൫ | വന്നിരിക്ക | വന്നിങ്ങിരിക്ക |
| ൫൦ | ൨൦ | നമന്തം (അ. പു. | നമന്തം (ത. പു. |

# നളചരിതം.

## സവ്യാഖ്യാനം:

### നാലാം ദിവസത്തെ കഥ:

[ശ്ലോകം ൧. ഭൈരവി—ചെമ്പട.]

ഖലൻ കലിയകന്ന നാൾ കരളിലോൎത്തു തൻകാമിനീം
നളേ കില നടേതിലും നയതി സത്വരം തം രഥം ।
അലം ബത നിലിമ്പരും ഏതി വുലമ്പിനാർ വിസ്മയം
വിളംബിതഗതിൎബ്ബഭാവരുണസൂതനസ്സോന്മുഖൻ ॥

[പദം ൧. പല്ലവി.]

അതിതൂൎണ്ണമെഴുന്നരുളി
ഋതുപൎണ്ണഭൂപൻ.

[അനുപല്ലവി.]

മധുനേർവാണിപാണിഗ്രഹണകുതുകാവേശാൽ

---

[ശ്ലോകം ൧.] കലിബാധ നീങ്ങിയ ഉടനേ നളൻ തന്റെ കാന്തയേ ഓൎത്തു് മുമ്പിലത്തേതിലും വേഗത്തിൽ രഥത്തെ കൊണ്ടുപോകുമ്പോൾ (നിലിമ്പരും) ദേവന്മാരും കൂടി (അലം) ഏററവും വിസ്മയത്തെ മനസ്സിൽ വൎദ്ധിപ്പിച്ചു. അസ്സോന്മുഖനായിരിക്കുന്ന അരുണസൂതൻ=അസൂമിക്കാററായ സൂൎയ്യനും വിളംബിതഗതിയായിട്ടു=മന്ദഗതിയായിട്ടു ബഭൌ=ശോഭിച്ചു. സൂൎയ്യരഥം അസ്തമനപൎവ്വതത്തിൽ എത്തും മുമ്പുതന്നെ ഋതുപൎണ്ണന്റെ രഥം കുണ്ഡിനത്തിൽ ചെന്നു ചേൎന്നതിനാൽ സൂൎയ്യന്റെ ഗതിമാന്ദ്യം കല്പിക്കപ്പെട്ടിരിക്കുന്നു. അരുണനാകുന്ന സൂതനോടുകൂടിയവൻ അരുണസൂതൻ എന്നു ബഹുവ്രീഹി.

(പൃത്ഥ്വീവൃത്തം) 'ജസം ജസയലങ്ങളും ഗുരുവുമെട്ടിനാൽ പൃത്ഥ്വിയാം' എന്നു ലക്ഷണം.

[പ. ൧. പല്ലവി.] സാധാരണയിൽ കവിവാക്യമായ കഥാകഥനത്തിൽ ശ്ലോകവും പാത്രങ്ങളുടെ വാക്യമായ സംഭാഷണങ്ങൾക്കു പദവുമാണു് ഉപയോഗിക്കുന്ന പതിവു്. എന്നാൽ ഈ പദം കവിവാക്യവും കഥാകഥനരൂപവുമാകുന്നു.

പുളകിതരൂപൻ. ... ... ... ... ... അതി;

[പദം. ൧. ചരണം. ൧.]

മണിഭൂഷണമണിഞ്ഞു മെയ്യിൽ, മണിചിലയുമമ്പും കൈയിൽ;
മനമനംഗശരതീയിൽ മറുകിയാധിയിൽ.
വനിതമാരണിമാണിക്യപരിണയമനോരാജ്യം
അനവധി അനുഭവിച്ചു അകമേ താനാനന്ദിച്ചു. ... അതി

[ച. ൨.]

ദൃപ്തവിരോധികാലൻ, ദപ്പകവിലുപ്തശീലൻ,
ദപ്പണദശ്നലോലൻ, ദപ്പകോജ്ജ്വലൻ,
മുപ്പാരിലും പുകൾകൊണ്ട കൊപ്പേൽമിഴി തൻ വിരഹാൽ
കല്പമെന്നു കല്പിച്ചനല്പമപി കാലലവം.... ... അതി;

[ച. ൩.]

വാഷ്ണേയൻ പറഞ്ഞുകേട്ടു, വഴികഴിഞ്ഞവാററിഞ്ഞു,

---

[അനുപല്ലവി.] പുളകിതരൂപൻ=രോമാഞ്ചിതശരീരൻ.

[പ. ൧. ച. ൧.] ഋതുപർണ്ണൻ ദേഹത്തിൽ രത്നാഭരണങ്ങളും കൈയിൽ രത്നമയമായ (ചിലയും) വില്ലും അമ്പുംഅണിഞ്ഞു. മനസ്സു കാമശരമാകുന്ന തീയിലും ആധിയിലും കിടന്നു പൊരിഞ്ഞു. മറുകുക=പൊരിയുക. എന്നാൽ ഭൈമീവിവാഹമനോരാജ്യങ്ങളേക്കൊണ്ടു ആനന്ദിക്കയുംചെയ്തു.

[ച. ൨.]—

ദൃപ്തവിരോധികാലൻ= ഗവിഷ്ഠന്മാരായ ശത്രുക്കൾക്കു അന്തകൻ

ദപ്പകവിലുപ്തശീലൻ = കാമൻ നിമിത്തം ലോപിച്ചിരിക്കുന്ന സ്വഭാവത്തോടുകൂടിയവൻ

ദപ്പണദശ്നലോലൻ = കണ്ണാടി നോക്കുന്നതിൽ അത്യാഗ്രഹമുള്ളവനായി (ദമയന്തിക്കു താൻ ചേരുമോ എന്നറിവാനായി എപ്പോഴും കണ്ണാടി നോക്കിക്കൊണ്ടിരിക്കുന്നവനെന്നു താല്പയ്യം.)

ദപ്പകോജ്ജ്വലൻ = കാമദേവനെപ്പോലെ സുന്ദരനമായ ഋതുപർണ്ണൻ മൂന്നുലകിലും കീത്തികേട്ട സുന്ദരിയായ ഭൈമിയുടെ സഹവാസമില്ലാഴികയാൽ സ്വല്പമായ കാലത്തേക്കൂടി കല്പകാലം പോലെ ദീഘമായി വിചാരിച്ചു. കൊപ്പേൽമിഴി=കൊപ്പ് കണ്ഡലം അതിൽ എലുന്ന ചെല്ലുന്ന മിഴിയോടുകൂടിയവൾ ആയതാക്ഷി സുന്ദരി എന്നത്ഥം.

[ച. ൩.] വഴികഴിഞ്ഞ സംഗതി വാഷ്ണേയൻ പറഞ്ഞുകേട്ടറിഞ്ഞു, വെയിൽ

കോഷ്ണമാതപവും കണ്ടു കൗതുകാകുലൻ,
ബാഹുകനെ ബഹുമാനിച്ചു, വാഹനരഥത്തിലൂടേ
ബാഹുബലജലരാശി വടിവെഴുന്ന കുണ്ഡിനത്തിൽ അതി.

കല്യാണി—ചെമ്പട.

[ശ്ലോ. ൨.]

ഉപഗമ്യ സ കുണ്ഡിനം പുരം ത-
ന്നൃപസഞ്ചാരവിഹീനമേവ പശ്യൻ !
അതികുണ്ഠമനാ ജഗാമ ചിന്താം-

ചൂടു കുറഞ്ഞതു കണ്ടു് (നേരം സന്ധ്യയാവാൻഭാവിക്കുന്നതേയുള്ളു എന്നുള്ളതിനാൽ) അധികം കൗതുകത്തോടുകൂടെ ബാഹുകനെ (ഇത്രയും വേഗത്തിൽ എത്തിച്ച വകയ്ക്കു) ബഹുമാനിച്ചിട്ട് രഥത്തിലൂടേ തന്നെ അഴകേറുന്ന കുണ്ഡിനപുരത്തിൽ 'അതിഖിന്നമെഴുന്നരുളി ഋതുപർണ്ണഭൂപൻ' എന്നു് പല്ലവിയോടു ചേർത്തു അന്വയം. ബാഹുബലജലരാശി=ബാഹുബലത്തിനു ഇരിപ്പിടം എന്നു് ഋതുപർണ്ണവിശേഷണം.

[ശ്ലോ. ൨.]

| | | |
|---|---|---|
| അഥ | ( അവ്യയം ) | അനന്തരം |
| സഃ | (ദ. പു. പ്ര. ഏ.) | ആ |
| ഋതുപർണ്ണഃ | (അ. പു. പ്ര. ഏ.) | ഋതുപർണ്ണമഹാരാജാവു് |
| കുണ്ഡിനം | (അ. ന. ദ്വി. ഏ.) | കുണ്ഡിനമാകുന്ന |
| പുരം | (അ. ന. ദ്വി. ഏ.) | പുരത്തേ |
| ഉപഗമ്യ | (ല്യബന്തമവ്യയം) | പ്രാപിച്ചിട്ടു് |
| തൽ | (ദ. ന. ദ്വി. ഏ.) | അതിനേ (ആ കുണ്ഡിനപുരത്തേ) |
| നൃപസഞ്ചാരവിഹീനം | (അ. ന. ദ്വി. ഏ.) | രാജാക്കന്മാരുടെ സഞ്ചാരത്തോടുകൂടാത്തതായിട്ടു തന്നെ |
| ഏവ | ( അവ്യയം ) | |
| പശ്യൻ | (ത. പു. പ്ര. ഏ.) | പശ്യന്നായിട്ടു കണ്ടവനായിട്ടു് താൻ ആലോചിച്ചിരുന്നതുപോലെ അവിടെ രാജാക്കന്മാരാരും വന്നിട്ടില്ലെന്നറിഞ്ഞു് |
| അതികുണ്ഠമനാഃ | (അ. പു. പ്ര. ഏ.) | അതികുണ്ഠമനസ്സായിട്ടു=ഏററവും കുണ്ഠിതത്തോടുകൂടെ |
| വിഷണ്ണതാവിവർണ്ണഃ | (അ. പു. പ്ര. ഏ.) | വിഷാദംകൊണ്ടു മുഖത്തിന്റെ നിറം പകർന്നു് |
| ചിന്താം | (ആ. സ്ത്രീ. ദ്വി. ഏ.) | ചിന്തയേ വിചാരത്തേ |
| ജഗാമ | (ലിട് പ. പ്ര. പു. ഏ.) | പ്രാപിച്ചു. |

ഋതുപർണ്ണോഥ വിഷണ്ണതാവിവർണ്ണഃ ॥

[പ. വ. പല്ലവി.]

ഉവ്വീസുരചാപലം പെരുതേ; പാരിൽ
സർവ്വവിദിതം കേവലം.

[അനുപല്ലവി.]

നിർവ്വിചാരം പുറപ്പെട്ടു നിജപുരാൽ
അതിഹാസപദമാസമിതിഹാസകഥയിലും. ഉർവ്വീ.

[പ. വ. ച. ൧.]

അബദ്ധമോതിനാൻ വന്നൊരാരണൻ; വ-
ന്നടുത്താനെന്നോടന്നേരം മാരനും,
തൊടുത്താനമ്പുകളതിദാരുണം, വേർ-
പെടുത്താനെന്നെയിവണ്ണം ക്രൂരനകാരണം......... ഉർവ്വീ.

[പ. വ.]

മഥനം ചെയ്യുതിനന്യധൈര്യവും മ-
ന്മഥനത്രേ പടുതയും ശൌര്യവും.



---

(വസന്തമാലികാവൃത്തം) വിഷമേ സസജം ഗഗം, സമത്തിൽ സഭരേഫം യ വസന്തമാലികയ്ക്കു് എന്നു് ലക്ഷണം.

[പ. വ. പല്ലവി.] ബ്രാഹ്മണരുടെ ചാപലം വലുതുതന്നെ. ഇതു് ലോകത്തിൽ എല്ലാവക്കും അറിയാവുന്നതും തന്നെ. കേവലം=തന്നെ.

[അനു.] ഞാൻ ഈ ബ്രാഹ്മണന്റെ വാക്കു കേട്ടു ആലോചനകൂടാതെ എന്റെ നഗരത്തിൽനിന്നു പുറപ്പെട്ടു പുരാണകഥയിലുംകൂടി ഏററവും പരിഹാസത്തിനു പാത്രമായിത്തീന്നു. [അസം (ലങ്_ പ. ഇ. ഏ) ഭവിച്ചേൻ] ശിശുപാലനേയും മററും പററിപ്പറയുംപോലെ മേലാൽ ജനങ്ങൾ തന്നെയും സ്ത്രീചാപല്യവിഷയത്തിൽ ഉദാഹരണമാക്കി സംസാരിക്കും എന്നു് ഋതുപർണ്ണൻ പശ്ചാത്തപിക്കുന്നു.

[പ. വ. ച. ൧.] ബ്രാഹ്മണൻ അസംബന്ധം പറഞ്ഞു. അപ്പോൾ കാമനും എന്നെ ബാധിച്ചു, അവൻ നിർദ്ദയമായി എങ്കൽ ശരങ്ങൾ പ്രയോഗിച്ചു, അദ്ദേഷ്ടൻ വെറുതേ എന്നെ നാട്ടിൽനിന്നു ഇളകിപ്പുറപ്പെടുവിച്ചു.

[പ. വ.] മററുള്ളവരുടെ ധൈര്യം ഇളക്കിക്കളവാൻ മന്മഥനു സാമത്ഥ്യവും ശൌര്യവുമുണ്ടല്ലോ. അഥ=അഥവാ=അല്ലെങ്കിൽ എനിക്കെന്തു കാര്യ്യം നല്ലതു തന്നെ. ഈ അപകടം സംഭവിച്ചതിനും സമാധാനമുണ്ടാക്കാം

അഥ നല്ലതെനിക്കേതു കാൎയ്യവും; അ-
കഥനമെന്നാച്ചേൻ ഗാംഭീൎയ്യവും വീൎയ്യവും... ...... ഉൎവ്വീ;

[ച. ന.]
വിധിവിധുവിധുമൗല്യവാരിതാ മ-
ദപിധേ പാഴായ്വരാ മാരശൂരതാ.
വിധുരത എനിക്കെന്നാൽ ദൂരിതാ; ഈ
വിദൎഭവിഷയമെന്നാലെനിക്കെന്തു ദൂരതാ? ........ ഉൎവ്വീ;

പുന്നാഗവരാളി—ചെമ്പട.

[ശ്ലോ. ന.]
അഥ ദമയന്തി താനഖിലമേവ സുദേവമുഖാൽ
ദ്രുതമുതുപൎണ്ണനിന്നു വരുമെന്നുപകൎണ്യ മുദാ
അനിതരചിന്തമാസ്ത മണിസൗധതലേ വിമലേ;
രഥഹയഘോഷ കേട്ടധിതതോഷമുവാച സഖീം.

---

മെന്നത്ഥം. ഗാംഭീൎയ്യവും വീൎയ്യവും (ആകഥനം) തനിക്കു പററിയ അബദ്ധ ത്തേ വെളിപ്പെടുത്താതിരിക്കയാണെന്നു ഞാൻ നിശ്ചയിച്ചു. വേളികൊണ്ട് വെരുതേ ഞാൻ ഭീമരാജാവിനേ സന്ദൎശിക്കാൻ വരാ എന്ന ഭാവം നടിച്ചാൽ ഇവിടെ മെച്ചമായിരിക്കും എന്നു് താല്പൎയ്യം.

[ച. ന.] വിധി=ബ്രഹ്മാവു്. വിധു=വിഷ്ണു. വിധുമൗലി=ശിവൻ ഇവരാൽ കൂടി തടുക്കപ്പെടാത്തതായ മന്മഥശൗൎയ്യം മദപിധേ=എന്നേപ്പോലെയുള്ളവ രിൽ പാഴായിവരാ=വ്യൎത്ഥമായി വരികയില്ലാ. എന്നാൽ=ഈ വിധം സമാ ധാനപ്പെടുന്ന പക്ഷം എനിക്കു വിധുരത=വ്യാകുലത ദൂരിതാ=ദൂരത്താക്കപ്പെട്ടു. ഈ വിദൎഭരാജ്യമെന്നതിൽ എനിക്കു ഒരു ദൂരബുദ്ധി വിചാരിക്കേണ്ടതില്ലെ ല്ലൊ. ഭീമരാജാവു എന്റെ സഖിയാകയാൽ ഈ രാജ്യം എനിക്കു സ്വന്തം പോലെയേ ഉള്ളല്ലോ.

[ശ്ലോ. ന.] അഥ=അനന്തരം ദമയന്തി സുദേവമുഖത്തിൽനിന്നു ഋതുപൎണ്ണൻ ഇന്നു വേഗത്തിൽ വരുമെന്നു് (അഖിലമേവ) അഖിലമാകുംവണ്ണം തന്നേ, ഒ രു സംഗതിയും വിടാതെതന്നേ (ഉപകൎണ്യ) കേട്ടിട്ട് സന്തോഷത്തോടുകൂടി (വിമലേ) നിൎമ്മലമായ മണിസൗധതലത്തിൽ, മാളികയിൽ (അനിതരചി ന്താ) മറെറാരു ചിന്ത കൂടാതെ (ആസ്ത) ഇരുന്നു. അനന്തരം (ഹയഘോഷ) കുതിരയുടെ ശബ്ദം കേട്ടു സന്തോഷത്തോടുകൂടി സഖിയോടു പറഞ്ഞു.

(നൎക്കുടകം വൃത്തം) 'നജ ഭജജജഗാൽ യതി ഖലം ഉരുനൎക്കുടകം' എന്നുലക്ഷണം.

[പദം. ൩. പല്ലവി]

തീൎന്നു സന്ദേഹമെല്ലാം എൻതോഴിമാരേ!
തീൎന്നു സന്ദേഹമെല്ലാം.

[പ. ൩. ച. ൧]

തീൎന്നു വിഷാദമിദാനീം; ഇന്നു തെളിഞ്ഞിതെന്നിലിന്ദ്രാണീ;
ചേൎന്നു പൎണ്ണാദനാം ക്ഷോണീദേവവാണി;
നേൎന്നു നേൎച്ചകളും മമ സഫലാനി. ... ... ... ... തീൎന്നു

[ച. ൨.]

ഭൂതലനാഥനെൻ നാഥൻ വന്നു കോസലനാഥനു സൂതൻ;
മാതലി താനും പരിഭൂതനതായിതിന്നു;
മോദലാഭം ബഹുതരമതുമൂലം. ... ... ... ... തീൎന്നു

[ച. ൩.]

നാദമസാരം കേൾക്കായി—രഥകേതുവിതല്ലോ കാണായീ—
ചാരേ വന്ന തേരിലാരു മൂവരിവർ?—
വൈരസേനിയില്ല നീരസമായി. ... ... ... തീൎന്നു

[പ. ൩. ച. ൪.]

മാരുതമാനസവേഗം കണ്ടു തേരിന്നു്; ഇന്നതുമൂലം

---

[പ. ൩. ച. ൧.] തെളിഞ്ഞിതെന്നിലിന്ദ്രാണീ=ഇന്ദ്രാണിയുടെ പ്രസാദത്താൽ ഭൎത്തൃലാഭമുണ്ടാകുമെന്നു പ്രസിദ്ധി. നേൎന്ന നേൎച്ചകൾ=പ്രാൎത്ഥിച്ചിട്ടുള്ള വഴിവാടുകൾ. സഫലാനി=സഫലങ്ങളായി, ഫലിച്ചു.

[ച. ൨.] ഇപ്പോൾ ഋതുപൎണ്ണന്റെ സൂതനായിരിക്കുന്ന എന്റെ ഭൎത്താവായ രാജാവു വന്നു. ഇന്നു് മാതലിയും പരിഭൂതനായി. മാതലിയേക്കാൾ വേഗത്തിൽ എന്റെ ഭൎത്താവു തേരോടിച്ചു വന്നു എന്നൎത്ഥം. അതുകൊണ്ടു എനിക്കു വളരെ സന്തോഷമായി.

[ച. ൩.] ഈ ചരണം രഥം വരുന്നതിനെ നോക്കിക്കൊണ്ടു് പറയുന്ന ഭാവത്തിലാകുന്നു.

ആദ്യം ഇതാ (അസാര) സ്വല്പം ശബ്ദം കേൾക്കുന്നു. ഉടൻ തന്നെ തേരിന്റെ കൊടിമരം കാണാറാകുന്നു. കണ്ടു। അപ്പോൾ തന്നെ അടുത്തു വന്ന തേരിൽ മൂന്നു പേരുക്കാണുന്നതാരെല്ലാം? അതിൽ നളനില്ല। നീരസമായി, കാൎയ്യം മോശമായി: 'തീൎന്നു സന്ദേഹം' എന്ന പല്ലവി സന്തോഷത്തിനും വ്യസനത്തിനും ചേരുന്നതാണെന്നു് ഓൎക്കുക.

[പ. ൩. ച. ൪.] എന്നാൽ, തേരിനു വായുവേഗവും മനോവേഗവും പോലത്തെ വേഗം കണ്ടു. അതുനിമിത്തം ഇതിൽ (വീരസേനസുതൻ) നളൻ സാരഥി

## വീരസേനസുതസാരഥിയുണ്ടിഹ.

യായിട്ടുണ്ടായിരിക്കണം. നളനൊഴികെ മറെറാരു സാരഥിക്കും ഇത്ര വേഗത്തിൽ തേരോടിക്കാൻ കഴിയാത്തതിനാൽ ഈ കൂട്ടത്തിൽ നളൻ കാണണം എന്നർത്ഥം. അതുകൊണ്ട് എൻെറ യത്നമെല്ലാം സഫലവുമായി. എന്നു ദമയന്തി സമാധാനപ്പെടുന്നു. ആദ്യം രഥഘോഷം കേട്ടു ദമയന്തി സന്തോഷിക്കുന്നു, പിന്നീടു രഥം വന്നു നിന്നപ്പോൾ 'വൈരസേനിയില്ല നീരസമായി' എന്നു വ്യസനിക്കുന്നു. പിന്നെയും 'മാരുതമാനസവേഗം' അന്യഥാ സിദ്ധിക്കയില്ലയാൽ നളൻ അതിലുണ്ടായിരിക്കണമെന്ന് പ്രത്യക്ഷത്തിനു വിരുദ്ധമായിട്ടും അനുമാനത്തിനു പ്രാമാണ്യം കല്പിക്കുന്നു.

ഈ അർത്ഥം ഒരുവിധം യോജിക്കുന്നുണ്ടെങ്കിലും പ്രത്യക്ഷത്തേക്കാൾ അനുമാനത്തിനു പ്രാമാണ്യം കല്പിക്കുന്നതിലുള്ള അസംഭാവ്യതയും, 'ഭീമജയാകിലാകുലമനാ . . . .' എന്ന് മേൽ പറയാൻ പോകുന്ന ശ്ലോകത്തിൻേറയും അടുത്ത പദത്തിൻേറയും സ്വാരസ്യവും ഒരു ഉൽക്കണ്ഠിതയായ വിരഹിണിക്കു തൽക്കാലമുണ്ടാകാവുന്ന മനോഗതിയുടെ സ്വഭാവവും മററും ആലോചിക്കുമ്പോൾ ഈ ചരണത്തെ വേറെ ഒരു വിധം വ്യാഖ്യാനിക്കേണ്ടതായി തോന്നുന്നു. ആ വ്യാഖ്യാനത്തിൽ മൂലത്തിലെ നിറുത്തലുകൾക്കു ഭേദങ്ങളുള്ളതിനാൽ അതനുസരിച്ച് മൂലം പകർത്തുന്നു—

മാരുതമാനസവേഗം കണ്ടു തേരിന്? ഇന്നതുമൂലം?—
വീരസേനസുതസാരഥിയുണ്ടിഹ—
ഭൂരിയത്നമഖിലം മമ സഫലം?

വൈരസേനിയില്ലെങ്കിൽ തേരിനു മാരുതമാനസവേഗം കണ്ടതു എന്തുകൊണ്ടാണ്? ഈ ശങ്കയോടുകൂടി തേരിലുണ്ടായിരുന്ന മൂവരേ സൂക്ഷിച്ചു നോക്കുന്നു. അപ്പോൾ നളൻെറ സൂതനായിരുന്നവനും എൻെറ പുത്രന്മാരെ കുണ്ഡിനത്തിൽ കൊണ്ടാക്കുന്നതിനു അയച്ചിരുന്നവനുമായ വാർഷ്ണേയനേ കണ്ടറിഞ്ഞു— 'വീരസേനസുതസാരഥിയുണ്ടിഹ' നളൻെറ സൂതനായ വാർഷ്ണേയൻ ഇതിലുണ്ട്. രഥത്തിൽ കണ്ട മൂവരിൽ ഒരാൾ പ്രാധാന്യം കൊണ്ടു ഋതുപർണ്ണനെന്നും വേറേ ഒരാൾ പരിചയംകൊണ്ടു വാർഷ്ണേയനെന്നും തീർച്ചപ്പെട്ടതിൻമേൽ മൂന്നാമൻ വൈരൂപ്യംകൊണ്ടു നളനല്ലെന്നു കാണുന്നു, എന്നാൽ നളനല്ലാതെ ഈ വിധം രഥമോട്ടിക്കാൻ സാധിക്കയില്ലാത്തതിനാൽ അവൻതന്നെ വേഷപ്രച്ഛന്നനായിരിക്കുമോ? അല്ലെങ്കിൽ നളൻ തൻെറ സൂതനായിരുന്ന വാർഷ്ണേയനേയും അശ്വഹൃദയവിദ്യ അഭ്യസിപ്പിച്ചിരുന്നു എന്നു വരാമെല്ലോ, ഇത്യാദിയായി ഭൈമിക്കു സന്ദേഹങ്ങൾ നീണ്ടുനീണ്ടു പോകുന്നു. ഒരു തീരുമാനവും കാണായ്കയാൽ അവൾ ചോദിക്കുന്നു— 'ഭൂരിയത്നമഖിലം മമ സഫലം' ഞാൻ സുദേവനേയും പർണ്ണാദനേയും മററും അയച്ചു ചെയ്ത ശ്രമമെല്ലാം ഫലിച്ചു എന്നു വിചാരിക്കേണ്ടതെങ്ങനെ? ഈ അർത്ഥത്തിൽ 'വീരസേനസുതസാരഥി' എന്ന സമാസത്തിന് വീരസേ

ഭൂരിയത്നമഖിലം മമ സഫലം ... ... ... തീൎന്നു.

[ശങ്കരാഭരണം—ചെമ്പട.]

[ശ്ലോ. ൮.]

സായാഹ്നേ സൗ പുരമുപഗതോ മണ്ഡിതഃ കുണ്ഡിനാഖ്യം
ജ്ഞാത്വാ ഭൈമീപരിണയകഥാം ഹന്ത മിഥ്യേതി ധീമാൻ ।

---

നസുതന്റെ സാരഥി എന്നു് സാധാരണമായ ഷഷ്ഠീതൽപുരുഷനാകയാൽ മൂന്നാത്തേതിലെ വിരഭസനസുതനാകുന്ന സാരഥി എന്ന രൂപകസമാസത്തേക്കാൾ ഇതു് യോജിക്കുന്നു എന്നും കാണ്‌കം.

വാൎഷ്ണേയൻ എന്നു പറയുന്നവൻ പണ്ടു നളന്റെ സൂതനായിരുന്നു. ചൂതിൽ തോററു് കാട്ടിലേക്കു പോകുമ്പോൾ ഇവനെ പുത്രന്മാരെ ഭീമരാജാവിനേ ഏല്പിക്കാൻ അയച്ചിരുന്നു.

'ഭൈമ്യാ വാൎഷ്ണേയവീതസ്വസുതമിഥുനയാ' എന്നു് ദ്വിതീയദിവസകഥയിൽ പറഞ്ഞിരിക്കുന്നതു നോക്കുക. ഇവൻ ഈ ജോലി കഴിച്ചിട്ടു ഋതുപൎണ്ണന്റെ സൂതനായി താമസിച്ചു.

'പ്രൗഢപരിചയംകൂടി വന്നിച്ചിട്ടു' എന്നു് മൂന്നാംദിവസത്തേ കഥയിൽ ൨൨-ാം പദത്തിൽ ൩-ാം ചരണത്തിൽ സൂചിപ്പിച്ചിട്ടുമുണ്ടു്. എന്നാൽ ഋതുപൎണ്ണരാജധാനിയിൽ താമസിച്ചിരുന്നപ്പോൾ കേവലമായല്ലാതെ അവിടെ വാൎഷ്ണേയനുമായി ബാഹുകൻ ഒരു സംഭാഷണം പറഞ്ഞു കാണാനില്ല.

'അന്യനെങ്ങു പോയി അവനെ അറിയും ചിലരിവിടെ' എന്നു് കേശിനിയുടെ വാക്കായി ഉപരി പ്രസ്താവിക്കുന്നുമുണ്ടു്.

[ശ്ലോകം ൮.]

| | | |
|---|---|---|
| മണ്ഡിതഃ | (അ. പു. പ്ര. ഏ.) | സൎവ്വാഭരണഭൂഷിതനായി |
| ധീമാൻ | (ത. പു. പ്ര. ഏ.) | ബുദ്ധിമാനായി |
| സായാഹ്നേ | (അ. പു. സ. ഏ.) | സായാഹ്നത്തിൽ (വയ്യുന്നേരം) |
| കുണ്ഡിനാഖ്യം | (അ. ന. ദ്വി. ഏ.) | } കുണ്ഡിനപുരത്തെ |
| പുരം | (അ. ന. ദ്വി. ഏ.) | |
| ഉപഗതഃ | (അ. പു. പ്ര. ഏ) | വന്നവനായിരിക്കുന്ന |
| അസൗ | (മ. പു. പ്ര. ഏ.) | } ഈ ഋതുപൎണ്ണൻ |
| ഋതുപൎണ്ണഃ | (അ. പു. പ്ര. ഏ.) | |
| ഭൈമീപരിണയകഥാം | (ആ. സ്ത്രീ. ദ്വി. ഏ.) | ഭൈമീവിവാഹവൎത്തമാനത്തേ |
| മിഥ്യാ | ( അവ്യയം ) | } വ്യാജമെന്നറിഞ്ഞിട്ടു് |
| ഇതി | ( അവ്യയം ) | |
| ജ്ഞാത്വാ | (ക്ത്വാന്തമവ്യയം ) | |
| പൌരൈഃ | (അ. പു. തൃ. ബ. ) | പൌരന്മാരാൽ |
| അവേദിതനിജഗതിഃ | (ഇ. പു. പ്ര. ഏ. ) | അറിയിക്കപ്പെട്ടിരിക്കുന്ന തന്റെ വരവോടുകൂടിയവനായിരിക്കുന്ന |

പൌരൈരാവേദിതനിജഗതിം ഭീമമേത്യൊത്തുപൂൎണ്ണ-
സ്തത്സൽക്കാരപ്രമുദിതമനാസ്സങ്കഥാം തേന തേനേ ॥

[പ. ര്. പല്ലവി ഭീമൻ.]

കിമു തവ കുശലം? മനുകുലനായക!
കിന്നു മയാ കരണീയം?

[പ. ര്. ച. ഫ. ഭീമൻ.]

പരിജനമില്ലാരും; പരിച്ഛദമൊന്നുമില്ല,
പാൎത്ഥിവേന്ദ്ര! പറയണം
പരിചൊടു നിൻവരവു കാരണംകൂടാതെയല്ല,
പരമൊന്നുണ്ടുള്ളിൽ, പ്രണയം കരുതീട്ടതും.... കിമു തവ.

[പ. ര്. ച. ര.]

ഇതു കരുതുന്നേരം കുതുകമെനിക്കു പാരം
എന്തെന്നല്ലീ പറയാമേ—
പുരവും പരിജനവുമിതു തന്നെ നിനക്കെന്നു്
പരമാൎത്ഥം ബോധിച്ചല്ലോ പരിചോടു വന്നു ഭവാൻ.... കിമു.

---

| | | |
|---|---|---|
| ഭീമം | (അ. പു. ദ്വി. ഏ.) | ഭീമനെ |
| ഉപേത്യ | ( ല്യബന്തമവ്യയം ) | പ്രാപിച്ചിട്ടു് |
| തത്സൽക്കാരപ്രമുദിതമനാഃ | (സ. പു. പ്ര. ഏ.) | അവന്റെ സൽക്കാരത്താൽ സന്തോഷിച്ചിട്ടു് |
| തേന | (ഭ. പു. തൃ. ഏ.) | അവനോടുകൂടെ |
| സങ്കഥാം | (ആ. സ്ത്രീ. ദ്വി. ഏ.) | സംഭാഷണത്തെ |
| തേനേ | (കൎത്തരിലിട്. ആ. പ്ര. ഏ.) | ചെയ്തു. |

(മന്ദാക്രാന്താവൃത്തം) മന്ദാക്രാന്താ മഭനതതഗാ നാലുമാറേഴുമായ്ഗാ എന്നു് ലക്ഷണം.

[പ. ര്. പല്ല.] ഹേ മനുകുലനായക! തവ കുശലം കിമു?= അല്ലയോ മനുവംശനാഥ നിനക്കു കുശലം തന്നെയോ? മയാ കിന്നു കരണീയം= എന്നാൽ എന്തു ചെയ്യപ്പെടണം.

[പ. ര്. ച. ഫ.] അങ്ങേക്കുള്ളതേ പരിജനങ്ങളും പരിവാരങ്ങളും ഒന്നുമില്ല. ഇങ്ങനെയുള്ള അങ്ങേ വരവു അകാരണമായിരിക്കയില്ല. എന്തോ ഒരു കാരണം അങ്ങേ ഉള്ളിലുണ്ടു്. അതിനെ നാം തമ്മിലുള്ള സ്നേഹം പ്രമാണിച്ചു എന്നോടു പറയണം. 'പാൎത്ഥിവേന്ദ്ര പറയണം പ്രണയം കരുതീട്ടു് അതും' എന്നന്വയം.

[ച. ൩.]

സുകൃതി ഞാനെന്നതു സംശയമേതുമില്ലാ;
സൗഖ്യമായി ഹൃദയേ മേ.
സുകൃതമില്ലാതവൎക്കു സുചിരം പ്രയത്നംകൊണ്ടു്
സുജനസംഗമമുണ്ടോ സുലഭമായിവരുന്നു? ... ... കിമു.

ആനന്ദഭൈരവി—ചെമ്പട.

[പ. ൭. പല്ലവി. ഋതുപൎണ്ണൻ]

ഭീമനരേന്ദ്ര! മേ കുശലം; പ്രീതിയോടേ കേൾക്ക ഗിരം.

[പ. ൭. ച. ൧]

പല നാളായി ഞാനോൎക്കുന്നു തവ പുരേ വന്നീടുവാൻ,
മുദമതിന്നായി സംഗതിവന്നു; മറെറാരുകാൎയ്യമേതുമില്ല. ... ഭീമ.

[ച. ൨.]

തവ ഗുണങ്ങളോൎക്കുമ്പോൾ അവധിയുണ്ടോ ചൊല്ലുവാൻ?
തപോധിധന്മാരേ കാണ്മതിതല്ലോ സുകൃതസാദ്ധ്യം? മറേറതുമില്ല.
... ... ... ഭീമ.

[ച. ൩.]

പരിചയവും വേഴ്ചയും പെരികെയില്ലേ നാം തമ്മിൽ?
പരലർകാല! ഭാഗ്യലഭ്യം പാരിൽ ഭവാദൃശസംഗമമല്ലോ... ഭീമ.

കണ്ണാരം—ചെമ്പട.

[ശ്ലോ. ൭.]

താമരബന്ധുവംശമുടയോരവനിപതിലകൻ
ഭീമനരേന്ദ്രനോടുമൊരുമിച്ചരമത കുഹചിൽ!
ഭീമജയാകിലാകുലമനാ രമണനെയറിയാ-

---

[പ. ൬. ച. ൩.] ഭവാന്റെ വരവുകൊണ്ടു ഞാൻ പുണ്യവാനാണെന്നു എനിക്കിപ്പോൾ ബോധപ്പെട്ടു. പുണ്യമില്ലാത്തവൎക്കു അങ്ങേപ്പോലെയുള്ള മഹാന്മാരുടെ സമാഗമം എത്ര ശ്രമിച്ചാലും കിട്ടുന്നതല്ലല്ലോ.

[പ. ൭. ച. ൩.] പരലർകാല= ശത്രുക്കൾക്കു അന്തകനായുള്ളോവേ.

[ശ്ലോ. ൭.] സൂൎയ്യവംശതിലകനായ ഋതുപൎണ്ണൻ ഭീമരാജാവോടൊന്നിച്ചു ഒരിടത്തു രമിച്ചു. (ഭീമജയാകിൽ) ദമയന്തിയാകട്ടെ ആകുലമനസ്സായിട്ടു് കാന്തനെ അറിയാഞ്ഞിട്ടു (അമയത്ഭ്രമധൂമമലിനാ) ദുഃഖാധിക്യമാകുന്ന ധൂമംകൊണ്ടു വാടിയവളായിട്ടു സഖിയെ നിൎദ്ദേശിച്ചു. വംശപത്രപതിതം വൃത്തം.

ജ്ഞാമയഭ്രമദ്ധ്യമമലിനാ സഖിയെ നിരദിശൽ ॥

[പ. ന്റ. പല്ലവി.]

സ്വല്പപുണ്യയായേ ഞാനോ തോഴിയെൻ മൊഴികേൾക്ക നീ.

[അനുപല്ലവി.]

സുപ്രസന്നവദനം രമണം കാണ്മതെന്നു? കാമകോടിസുഷമം.

... ... സ്വല്പ.

[ച. ൧.]

വിരഹമോ കഠോരം, കടലിതു വിതഗാധ പാരം
വിധുരവിധുരമിതിൽ വീണുഴന്നു
വിഷമമെന്നുറച്ചു വേദന പാരം
വിരവിനൊടെന്നാൽ നീയതിനെല്ലാം
വീയ്യവുമാനേക്കാണ്മാനായി വേലചെയ്യണം. ... ... സ്വല്പ.

[പ. ന്റ. ച. ൨.]

വിദൃതരൂപമേതമൃതുപർണ്ണഭൂമിപാലസൂതം
വിദിതനിഷധപതിവീരനെന്നു

---

'പത്തിനു വംശപത്രപതിതം മരനഭ നലഗം' എന്നു ലക്ഷണം.

[പ. ന്റ. ച. ൧.] വിരഹമെന്നതു അതികഠിനമാകുന്നു. ഇതൊരു അഗാധവും അപാരവുമായ കടലാകുന്നു. ഇതിൽ ഏററവും വിഹ്വലതയോടേ വീണുഴന്നു് അധികമായുള്ള വേദന വിഷമമെന്നു് തിച്ചയാക്കി. എന്നാൽ നീ (അതിനെല്ലാം വേണ്ടി) എന്റെ ഈ ആപത്തിനെ നിക്കാൻവേണ്ടി വീയ്യമുള്ള പുരുഷനായ ആ ബാഹുകനെച്ചെന്നു കാണ്മാൻ ശ്രമിക്കണം. 'വിരവിനൊടെന്നാൽ വീയതെല്ലാം' എന്നാണു് പുസ്തകങ്ങളിലെല്ലാം പാഠം കാണുന്നതു്. അതു ഒരു വിധത്തിലും അന്വയിക്കുന്നില്ല. അതുകൊണ്ടിവിടെ എന്തോ ലേഖകപ്രമാദം വന്നിരിക്കണമെന്നു നിശ്ചയം തന്നെ. അടുത്ത ചരണത്തിൽ 'നീയതെല്ലാം' എന്നു ശരിയായി പ്രയോഗിച്ചിട്ടുണ്ടു. അതും ഇതുംകൂടി ഭ്രമിച്ചു് എഴുത്തുകാക്കു പ്രമാദം വരാൻ ധാരാളം അവസരവുമുണ്ടു്. വേറെ ഒരു നല്ല പാഠം കണ്ടുകിട്ടുന്നതുവരെ ഉപയോഗിക്കാൻ വേണ്ടി 'നീയതിനെല്ലാം' എന്നൊരു പാഠാന്തരം ഇവിടെ കല്പിച്ചതേ ഉള്ളു.

[ച. ൨.] ഈ വിരൂപനായിരിക്കുന്ന ഋതുപർണ്ണസാരഥിയേ പ്രസിദ്ധനും വീരനുമായ നളനെന്നു് പർണ്ണാദഭൂസുരൻ ഇവിടെ വന്നു പറഞ്ഞു. നീ ആ സംഗതിയെപ്പററിയെല്ലാം അവനോടു ചെന്നന്വേഷിച്ചു അതിന്റെ വിവരം ഇവിടെ വന്നു പറയണം. 'വിദിതനിഷധപതിവീരൻ' എന്ന സമാസത്തിനു്

വിരവിൽ വന്നു ചൊല്ലി ഭൂസുരനേകൻ
തിരകവനൊടു പോയി നീയതെല്ലാം;
ധീരനവന്റെ മൊഴികേട്ടു വീണ്ടുവരേണം. ... സഖി

[ച. ന.]

അശനശയനപാനം കഥമവനതു-
മറിഞ്ഞിടേണം ഒളിവിൽ മരുവി പുനരോടിവന്നു സ-
കലമാശു മമ കേശിനി ചൊല്ലണം;
കളയരുതേ നീ കാലമേതും;
ക്ലേശവിനാശനത്തിനു നൂനം കാലമേതൽ. ... സഖി.

പന്തുവരാളി—ചെമ്പട.

[ശ്ലോ. ന.]

പ്രിയതമദർശനപ്രസിതയാ ബത ഭീമജയാ
നള ഇതി ബാഹുകേ ജനിതസംശയമാനസയാ

---

(൧) വിദിതനായ (അറിയപ്പെട്ടവനായ) നിഷധപതിവീരനോടുകൂടിയവൻ, നളനെ അറിയുന്നവൻ എന്നും, (൨) വിദിതൻ (പ്രസിദ്ധൻ) ആയ നിഷധപതിവീരൻ എന്നും വിഗ്രഹമാവാം. ആദ്യത്തേതിൽ ബാഹുകൻ നളനെ അറിയുമെന്നു മാത്രവും, രണ്ടാമത്തേതിൽ ബാഹുകൻ നളൻ തന്നേയാണെന്നും അർത്ഥം വരും. ദമയന്തി ഇങ്ങനെ സന്ദിഗ്ദ്ധാർത്ഥമായിപ്പറയുന്നതു തനിക്കുതന്നെ നിശ്ചയമില്ലാത്തതിനാലും, ഊഹം തെറ്റിപ്പോയാൽ ഉണ്ടാകുന്ന ലജ്ജാഭയത്താലും ആയിരിക്കണം. 'പുരുഷോത്തമിബ്ബാഹുകനോ' എന്നു മേൽ സഖിയുടെ ഉത്തരത്തിലും ഈ സന്ദിഗ്ദ്ധാർത്ഥത കാണുന്നുണ്ടു്.

[ച: ന.] നീ ഒളിച്ചിരുന്നു് അവന്റെ ഊണു് ഉറക്കം മുതലായവ എങ്ങനെയെന്നറിഞ്ഞു് എന്നോടു വന്നു് താമസിയാതെ പറയണം. ഇതു് എന്റെ ദുഃഖം നശിപ്പിക്കാനുള്ള ഒരു മാർഗ്ഗമാകുന്നു. കേശിനി എന്നു് ആ സഖിയുടെ പേരാകുന്നു.

[ശ്ലോ. ന.]

| | | |
|---|---|---|
| പ്രിയതമദർശനപ്രസിതയ | (അ. സ്ത്രീ. തൃ. ഏ) | പ്രിയതമന്റെ ദർശനത്തിങ്കൽ തല്പരയായി |
| നളഃ | (അ. പു. പ്ര. ഏ) | നളൻ |
| ഇതി | ( അവ്യയം ) | എന്നു് |
| ബാഹുകേ | (അ. പു. സ. ഏ) | ബാഹുകങ്കൽ |

ഇതി കില കേശിനീ നിഗദിതാ നളമേത്യ ജവാ-
ദ്രഥഗതമനപൃച്ഛൽ കുശലാകുശലാ കുശലാ ॥

[പ. ൧. പല്ലവി.]
ആരെടോ നീ നിന്റെ പേരെന്തു ചൊല്ലേണം,
ആരുടെ തേരിതെടോ?

[അനുപല്ലവി.]
ദൂരദേശത്തു നിന്നു വന്നവരെന്നു തോന്നി;
നേരു തന്നെ ചൊല്ലുന്നാ കാര്യമുണ്ടിങ്ങതിനാൽ ... ആരെ.

[പ. ൧. ച. ൧.]
നിഷ്ഫലമല്ലറിക നിർബ്ബന്ധമിതെന്നുടെ,
ചെപ്പുക ഭൈമിയുടെ കല്പനയാൽ.
ഇപ്പോളീയന്തിനേരം ഇപ്പുരം തന്നിലേ വ-
ന്നതു മൂലം നിങ്ങളാരെന്നതുമപ്പുറം പറയേണം. ... ആരെ.

[പ. വൃ. പല്ലവി. ബാഹുകൻ]
ഈര്യ്യതേ എപ്പോളും നേരേ ശോഭനവാണി! മുദാ. ഈര്യ്യതേ.

[അനുപല്ലവി.]
കാര്യമെന്തു തവ ചൊല്ലീടുന്നാട്ടെ,
പെരികെ വിദൂരാൽ വന്നോരല്ലോ ഞങ്ങൾ. ... ഈര്യ്യ.

---

ജനിതസംശയമാനസയാ (അ. സ്ത്രീ. തൃ. ഏ) സംശയം തോന്നിയ മനസ്സോടുകൂടിയ
ഭീമജയാ (അ. സ്ത്രീ. തൃ. ഏ) ഭീമജയാൽ
ഇതികില ( അവ്യയം ) ഇപ്രകാരം
നിഗദിതാ (അ. സ്ത്രീ. പ്ര. ഏ) പറയപ്പെട്ടവളായി
കുശലാ (അ. സ്ത്രീ. പ്ര. ഏ) സമർത്ഥയായിരിക്കുന്ന
കേശിനീ (ഈ. സ്ത്രീ. പ്ര. ഏ) കേശിനി
രഥഗതം (അ. പു. ദ്വി. ഏ) രഥത്തിലിരിക്കുന്ന
നളം (സ. പു. ദ്വി. ഏ) നളനെ
ഏത്യ ( ല്യബന്തമവ്യയം ) പ്രാപിച്ചിട്ടു
കുശലാകുശലം (അ. ന. ദ്വി. ഏ) യോഗക്ഷേമങ്ങളെ
(അനപൃച്ഛൽ (ലങ്. ആ. പ്ര. പു. ഏ) ചോദിച്ചു.
(നർക്കുടകം വൃത്തം) 'നജഭജജംവഴിനാൽ യതി ജലാഗുരു നർക്കുടകം' എന്നു ലക്ഷണം.

[പ. വൃ. പല്ലവി] ഈര്യ്യതേ=പറയപ്പെടുന്നു.

* *

[പ. വ്യ. ചര]
ഇവിടെ വന്ന ഞങ്ങളിന്നു ഋതുപൎണ്ണഭൂപസാരഥികൾ;
ഇരുവരിലഹം ബാഹുകൻ, എന്തുവേണ്ടു തവ? ചൊല്ലെന്നോടു,
... ... ഈഷ്ട്ം;

[പ. ൧. ച. വ. കേശിനി]
മന്ദിരേ ചെന്നാലെങ്ങും കണ്ണിലേ കിട്ടാ കാണ്മാൻ,
മന്നിലിന്ദ്രസമഋതുപൎണ്ണഭൂപനെന്തിങ്ങു വന്നിട്ടവാ-
നെന്നു കേൾക്കാമോ നമ്മാൽ? അന്യനെങ്ങു പോയ്?
അവനെ അറിയും ചിലരിവിടെ ... ... ആരെ;

[പ. വ്യ. ച. വ. ബാഹുകൻ]
ധരണിപന്മാരനേകം വരുമേ പോൽ നീളെയുള്ളവർ;
നളനെ വെടിഞ്ഞു ദമയന്തി പോൽ;
ഭൂപമേകം വരിക്കുന്നു പോൽ. ... ... ഈഷ്ട്ം;

[പ. ൧. ച. ന. കേശിനി.]
അക്കഥ കേട്ടോ വന്നാനക്കുലീനൻ മന്നവൻ?
നിൽക്കട്ടെ, മററുണ്ടു ചോദിക്കേണ്ടു മേ.
ദിക്കിലെങ്ങാനും നളസൽക്കഥയുണ്ടോ കേൾപ്പാൻ?
ദുഷ്ക്കരം ഭൈമിയോ ജീവിക്കുന്നതിന്നോളം ... ആരെ;

[പ. വ്യ. ച. ന. ബാഹുകൻ]
ഒളിവിലുണ്ടോ ഇല്ലയോവാൻ?
നളനെ ആർ കണ്ടു ഭൂതലേ?
ഉചിതമെപരവരണോദ്യമം; എന്തു ഹന്ത നളചിന്തയാ?
... ... ഈഷ്ട്ം.

---

[പ. ൧. ച. വ.] അയോധ്യാനഗരത്തിൽ ചെന്നാൽ കൂടി കണ്ണിൻ കിട്ടാൻ പ്രയാസമുള്ള ഋതുപൎണ്ണൻ ഇവിടെ വന്നതിന്റെ കാരണം ഞങ്ങൾക്കു കേൾക്കാമോ? നിന്റെ കൂടെ വേറെ ഒരു സൂതനുണ്ടായിരുന്നവനെവിടെ. അവനെ ഇവിടെ ചിലൎക്കു പരിചയമുണ്ടു. ദമയന്തി വാൎഷ്ണേയനെ അറിയുമല്ലൊ.

[പ. ൧. ച. ന.] നിൽക്കട്ടെ=ആ സംഗതി ഇരിക്കട്ടെ. വേറേ എനിക്കൊന്നു ചോദിപ്പാനുണ്ടു. ഇന്നോളം=ഇന്നേ ദിവസം വരെ.

[പ. വ്യ. ച. ന.] നളൻ ഒളിച്ചു നടക്കുന്നുണ്ടോ. അതോ മരിച്ചുപോയോ, അവനെക്കുറിച്ചാൎക്കും അറിവില്ല. ഭൈമിക്കു ദ്വിതീയവിവാഹം നിശ്ചയിച്ചതു ഉചിതം തന്നെ. നളനെപ്പററി ഇനി എന്തിനു ചിന്തിക്കുന്നു

[പ. ൭. ച. ൪. കേശിനി]

പണ്ണാദൻ സാകേതത്തിൽ വന്നൊരു വാൎത്തചൊന്നാൻ;
അന്നതിനുത്തരം നീ ചൊന്നാനേ പോൽ;
ഇന്നാ മൊഴികൾ നീ താനെന്നോടു പറയണം;
എന്നുമേ ഭൈമിക്കതു കൎണ്ണപീയൂഷമല്ലോ. ... ആരെ;

[പ. വ്യ. ച. ൪. ബാഹുകൻ.]

കുലവധൂനാം കോപമാകാ;
പലരില്ലേ ലോകസാക്ഷികൾ?
ഉഭയഭുവനസുഖമല്ലയോ വന്നുകൂടുവതിവൎക്കു മേൽ. ഈശ്വ.

കാപി—ചെമ്പട.

[ശ്ലോകം. ൭]

വെളിച്ചമേ ചെന്നു തിരഞ്ഞൊരോന്നേ
കളിച്ചവൻ ചൊന്നതു കേട്ടു പോന്നു് ।
ഒളിച്ചു പിന്നൊട്ടു ധരിച്ചു ദൂതി
വിളിച്ചു ഭൈമീം വിജനേ പറഞ്ഞാൾ ॥

[പ. ൻ. പല്ലവി.]

പൂമാതിനൊത്ത ചാരുതനോ! വൈദൎഭി! കേൾ നീ

---

[പ. ൭. ച. ൪.] എന്നുമേ=എല്ലായ്പോഴും.

[പ. വ്യ. ച. ൪.] ഭൎത്താവെന്തപരാധം ചെയ്താലും കുലസ്ത്രീകൾ അവൎക്കുനേരെ കോപിക്കരുതു. ഭൎത്താക്കന്മാർ അപരാധം ചെയ്യുന്നതു എന്തുദ്ദേശ്യത്താലാണെന്നുള്ളതിലേക്കു സാക്ഷികൾ പലരുമുണ്ടല്ലോ.

"ആദിത്യചന്ദ്രാവനിലോനലശ്ച
ദ്യൌൎഭൂമിരാപോ ഹൃദയം യമശ്ച।
അഹശ്ച രാത്രിശ്ച ഉഭേ ച സന്ധ്യേ
ധൎമ്മശ്ച ജാനാതി നരസ്യ വൃത്തം ॥"

എന്നു പരിഗണിച്ചിരിക്കുന്നവരെയാണു ഇവിടെ സാക്ഷികളാക്കിയിരിക്കുന്നതു. ഏതവസ്ഥയിലും ഭൎത്താവിന്റെ നേരെ കോപിക്കാത്ത കുലസ്ത്രീകൾക്കു മേലാൽ ഇഹലോകത്തിലും പരലോകത്തിലും ശ്രേയസ്സു വരും.

[ശ്ലോ. ൭.] (ഉപേന്ദ്രവജ്രാ വൃത്തം) 'ഉപേന്ദ്രവജ്രാ ജതജാസ്തതോ ഗൌ' എന്നു ലക്ഷണം.

[പ. ൻ. പല്ലവി.] ചാരുതനോ=സുന്ദരി! (൧) ഈ ബാഹുകനാണോ ആ പുരുഷോത്തമനായ നിൻകാന്തൻ എന്നും (൨) ഈ ബാഹുകനാകട്ടെ ആ പുരുഷോത്തമനായ നിൻ കാന്തൻ തന്നേ എന്നും (൩) ഈ ബാഹുകൻ ഒരു നല്ല

പുരുഷരത്നമീ ബാഹുകനോടു

[അനുപല്ലവി.]

ധീമാനവനെന്നോടു നാമവും വാർത്തയും ചൊന്നാൻ. പൂമാം

[പ. ൯. ച. ൧.]

നളനില്ലൊരപരാധം പോൽ; ഉണ്ടെന്നാകിലും

കുലനാരികൾക്കരുതു കോപം പോൽ.

ഖലനല്ല വാക്കുകേട്ടാൽ, ഫലമുണ്ടെന്നത്രേ തോന്നൂ.

പലതും പറഞ്ഞു പിന്നെ, ഫലിതമെത്ര പാർത്താലും...പൂമാം

[പ. ൯. ച. ൨.]

അന്നാദിപാകസംഭാരം സ്വാമിനിയോഗാൽ

വന്നതു കണ്ടേനന്നേരം;

കുംഭേ നിറഞ്ഞു നീരം, കുതുകമെത്രയും പാരം,

ദാഹം കൂടാതെ ഘോരം ദഹനൻ കത്തിയുദാരം. ... പൂമാം

[പ. ൯. ച. ൩.]

വേഗേന വച്ചൊരുങ്ങിക്കൊണ്ടങ്ങു ചെന്നു,

സാകേതപതിയെ വണങ്ങി,

---

യോഗ്യനാണ് എന്നും മൂന്നു വിധം വ്യാഖ്യാനിക്കാം. 'വിദിതനിഷധപതി വീരൻ' എന്നുള്ള ദമയന്തിയുടെ വാക്കിനുള്ള [illegible] ഉത്തരം. ഊഹമൊക്കെ ഒടുവിൽ തെറ്റിപ്പോയി എന്നു വന്നെങ്കിലോ എന്നു ശങ്കിച്ചു നായികാഗൗരവം വിട്ടു തുറന്നു പറയുന്നില്ല. സഖിയും നായികയുടെ ഈ ഇംഗിതമറിഞ്ഞു അതിനനുരൂപമായി ഉത്തരം പറയുന്നു. ഈ വിധം വൈചിത്ര്യങ്ങൾ ഈ ഗ്രന്ഥത്തിൽ പലേടത്തും കവി ചെയ്തിട്ടുണ്ടു.

[പ. ൯. ച. ൧.] നളന്റെ പേരിൽ യാതൊരു തെറ്റുമില്ലെന്നും, ഉണ്ടെങ്കിലും അതിനെ കുലസ്ത്രീയായ ഭൈമി ക്ഷമിക്കേണ്ടതാണെന്നും മറ്റുമാണു അവൻ പറഞ്ഞതു. ഇങ്ങനെ അവൻ നളന്റെ പക്ഷം പിടിച്ചു പറഞ്ഞതു ധൃഷ്ടതയാലല്ലെന്നും, അവന്റെ വാക്കുകളിൽ വഞ്ചനയൊന്നുമില്ലെന്നും എനിക്കു ബോധപ്പെട്ടു. പിന്നെ പല സംഗതിയും അവൻ സംസാരിച്ചു. എല്ലാം കൂടി നോക്കുമ്പോൾ നമ്മുടെ കാര്യം ഫലിച്ചുവെന്നാണു എനിക്കു തോന്നുന്നതു. നാലാം വരിക്കു ആലോചിച്ചു നോക്കുമ്പോൾ അവൻ പറഞ്ഞതൊക്കെ ഓരോ ഫലിതവാക്കുകളാണ് എന്നും അർത്ഥമാക്കാം.

[പ. ൯. ച. ൨.] ശേഷം രണ്ടു ചരണംകൊണ്ടു അശനശയനാദി ഒളിച്ചു കണ്ടറിഞ്ഞതിനെ പറയുന്നു—സ്വാമിനിയോഗാൽ=ഋതുപർണ്ണന്റെ കല്പനയാൽ.

പോന്നു തേരിലൊതുങ്ങി. പൂനിര കണ്ടു മങ്ങി
അവമൎദ്ദനം തുടങ്ങി, അവകളപ്പോൾ വിളങ്ങി ... പൂമാ.

മുഖാരി—ചെമ്പട.

[ശ്ലോ. വ്യ.]

അത്യാശ്ചൎയ്യം വൈഭവം ബാഹുകീയം
ദൂത്യാ പ്രീത്യാവേദിതം ഭീമപുത്രീ।
സാത്യാനന്ദം കേട്ടനേരം നിനച്ചു
മൂൎത്ത്യാ ഗൂഢം പ്രാപ്തമേവം സ്വകാന്തം ॥

[പ. ൧൦. പല്ലവി.]

നൈഷധനിവൻ താൻ ഒരീഷലില്ല മേ നിൎണ്ണയം.

---

[വി. ന.] പൂക്കൾ വാടിക്കിടക്കുന്നതുകണ്ടു് അവൻ അവയെ എടുത്തു മാലയായി കെട്ടാൻ തുടങ്ങിയപ്പോൾ അവ പുതുമയോടെ പ്രകാശിച്ചു. തീയും വെള്ളവുംകൂടാതെ പാകം ചെയ്യാനുള്ള ശക്തി അഗ്നി കൊടുത്ത വരവും, വാടിയ പുഷ്പം പുതുക്കുന്നതു വരുണന്റെ വരവും ആണെന്നു് ഓൎമ്മിക്കുക.

[ശ്ലോ. വ്യ.]

ഭീമപുത്രീ (ഈ. സ്ത്രീ. പ്ര. ഏ.) ദമയന്തി
ദൂത്യാ (ഈ. സ്ത്രീ. തൃ. ഏ.) ദൂതിയാൽ
പ്രീത്യാ (ഈ. സ്ത്രീ. തൃ. ഏ.) പ്രീതിയോടുകൂടെ
ആവേദിതം (അ. ന. ദ്വി. ഏ.) അറിയിക്കപ്പെട്ടതായി
അത്യാശ്ചൎയ്യം (അ. ന. ദ്വി. ഏ.) അത്യാശ്ചൎയ്യമായിരിക്കുന്ന
ബാഹുകീയം (അ. ന. ദ്വി. ഏ.) } ബാഹുകന്റെ
വൈഭവം (അ. ന. ദ്വി. ഏ.) } വൈഭവത്തെ
സാത്യാനന്ദം (ക്രിയാവിശേഷണം.) അത്യാനന്ദത്തോടുകൂടി
കേട്ടനേരം (മലയാളം—പൂൎവ്വരൂപം) കേട്ടപ്പോൾ
സ്വകാന്തം (അ. പു. ദ്വി. ഏ.) തൻകാന്തനെ
മൂൎത്ത്യാ (ഈ. സ്ത്രീ. തൃ. ഏ.) ശരീരം കൊണ്ടു
ഗൂഢം (അ. പു. ദ്വി. ഏ.) ഗൂഢനായി, മറഞ്ഞവനായി, മൂൎത്ത്യാഗൂഢം എന്നു ചേൎന്നു വേഷപ്രച്ഛന്നനായെന്നൎത്ഥം.
പ്രാപ്തം (അ. പു. ദ്വി. ഏ.) } വന്നിരിക്കുന്നവനായിട്ടു
ഏവ ( അവ്യയം ) } തന്നെ
നിനച്ചു നിശ്ചയിച്ചു.
(ശാലിനീവൃത്തം) 'നാലേഴായ് മം ശാലിനീ തം ത ഗം ഗം' എന്നു ലക്ഷണം.

[അനുപല്ലവി.]

വേഷമീവണ്ണമാകിൽ ദോഷമെന്തെനിക്കിപ്പോൾ? ... നൈഷ.

[പ. ൧൦. ച. ൧.]

ഒന്നേ നിനക്കുന്നേരം മൊഴിയെ നളനിതെന്നു
തന്നേ ഉറപ്പതുള്ളിൽ; വഴിയെ വേഷം കാണുമ്പോൾ
വന്നീടാ തോഷം. നിന്നാലൊഴിയ
വന്നിതെൻപ്രാണസന്ദേഹമാപത്സിന്ധുചുഴിയേ!
തോന്നുന്നതെല്ലാമുണ്മയോ? നേരാരു ചൊല്ലുവതമ്മയോ?
ഇവനോടു ചേർന്നാൽ നന്മയോ, ചാരിത്രത്തിന്നു വെണ്മയോ?
അറിയാവതല്ലേ. ... ... ... ... നൈഷ.

[പ. ൧൦. ച. ൨.]

മാതാവേച്ചെന്നു കാണ്മതിന്നേ; ത്രൈലോക്യത്തിനു
മാതാവെച്ചിന്തിച്ചു ഞാൻ മുന്നേ;

---

[പ. ൧൦. ച. ൧.] (മൊഴിയെ ഒന്നേ) വാക്കൊന്നിനെ മാത്രം നിനയ്ക്കുമ്പോൾ, ബാഹുകൻ പറഞ്ഞ വാക്കുകൾമാത്രം ഓക്കുമ്പോൾ, ഇവൻ നളൻതന്നെ എന്നു ഞാൻ ഉറയ്ക്കുന്നു. (വഴിയെ) ഉടൻതന്നെ വേഷത്തേപ്പററി വിചാരിക്കുമ്പോൾ അതിയെ വ്യസനം വരുന്നു. തനിക്കു വന്ന അപത്തെല്ലാം നളൻ നിമിത്തമാകയാൽ നിമിത്തനൈമിത്തികങ്ങൾക്കു അതിശയോക്തികൊണ്ടു അഭേദാദ്ധ്യവസായം ചെയ്തു നളനെത്തന്നേ അപത്സമുദ്രത്തിലെ ചുഴിയേ! എന്നു സംബോധനം ചെയ്യുന്നു. നിന്നാൽ= നീ നിമിത്തം, ഈ വേഷത്തിലെങ്കിലും നിന്നേ കണ്ടുകിട്ടിയതിനാൽ, എനിക്കു പ്രാണസന്ദേഹം (ഒഴിയ വന്നിതു) ഒഴിയാറായി. 'ഒഴിയെ വന്നതു' എന്നുള്ള പാഠത്തിൽ നിന്നോടു വേർവിടേണ്ടി വന്നതു എനിക്കു പ്രാണസന്ദേഹത്തിനു കാരണമായി എന്നത്ഥം പറയണം. എനിക്കു ഇപ്പോൾ തോന്നുന്നതൊക്കെ പരമാത്ഥം തന്നെയോ? അല്ലെങ്കിൽ എന്നോടു നേർ പറഞ്ഞുതരാൻ എനിക്കാരുണ്ടു്? അതിലേക്കു അമ്മ മതിയാകുമൊ? ഇവനെ സ്വീകരിക്കുന്നതു എനിക്കു നല്ലതും ധമ്മവും ആകുമോ?

[പ. ൧൦. ച. ൨.] ഇന്നു തന്നെ അമ്മയെ ചെന്നു കാണാം. ജഗദംബയായ ദേവിയെ ഞാൻ മുമ്പു തന്നെ ചിന്തിച്ചിരിക്കുന്നു. ഗ്രണം വരുന്നതിനു ഇന്ദ്രാദികൾ തന്നിട്ടുള്ള അനുഗ്രഹം ഒന്നുതന്നെ മതിയാകും. ലോകനാഥയുടെ അനുഗ്രഹമെന്നും വ്യാഖ്യാനിക്കാം. പിന്നീടു ഈ വിധം ഒരു ധമ്മസങ്കടം സ്വയംവരമണ്ഡപത്തിൽ അന്നുണ്ടായപ്പോൾ പ്രവത്തിച്ചതിനെ ഓത്തു പറയുന്നു— ധമ്മസങ്കടം വരുമ്പോൾ എനിക്കു നളൻതന്നെയാണു (മാതാവു) പ്രമാതാവു=

നമ്മക്ക ലോകനാഥാനുഗ്രഹം പോരുമൊന്നേ;
ധമ്മസങ്കടേ മാതാമെനിക്ക നളൻ തന്നേ.
അതിലോകരമ്യചേഷ്ടിതൻ ഹതദൈവപാശവേഷ്ടിതൻ
ഖലനാശയാഗദീക്ഷിതൻ അനപേക്ഷണീയൻ വീക്ഷിതൻ
വേഷപ്രച്ഛന്നൻ. ... ... ... നൈഷ:

[ച. ന.]

എൻ കാന്തനെന്നോടുണ്ടോ വൈരം?
ഇല്ലെന്നിരിക്കിലെന്തേ തുടങ്ങി ഇപ്രകാരം?
എനിക്ക ഘോരവൻകാട്ടിലാരുപോൽ പരിവാരം?
ഏതു ചെയ്താലും വന്ദിപ്പതിനിങ്ങധികാരം.
പാപമേ താപകാരണം; അതെല്ലാമിന്നു തീരണം;
വിരഹം മേ മമ്മദാരണം; അതിലേറേ നല്ലു മരണം;
അതിദാരുണം. ... ... ... നൈഷ:

---

പ്രമാണഭൂതൻ. അതിലോകരമ്യചേഷ്ടിതൻ= ലോകത്തെ അതിക്രമിച്ചവയും രമ്യങ്ങളുമായ പ്രവൃത്തികളോടു കൂടിയവൻ. ഹതദൈവപാശവേഷ്ടിതൻ= ദുദ്ദൈവമാകുന്ന പാശത്താൽ ചുററപ്പെട്ടവൻ. ഖലനാശയാഗദീക്ഷിതൻ= ഖലന്മാരെ നശിപ്പിക്കുന്നതിനു കാപ്പു കെട്ടിയവൻ.ഇങ്ങനെയൊക്കെ ഇരിക്കുന്ന നളനെ വേഷച്ഛന്നനായി കണ്ട സ്ഥിതിക്കു ഒരിക്കലും ഉപേക്ഷിച്ചുകൂട. നളനെന്നോടു വിപരീതം പ്രവത്തിച്ചെങ്കിൽ ദുദ്ദൈവപാശബന്ധത്താലാണ്; അവൻെറ പ്രവൃത്തികളുടെ ഉദ്ദേശ്യം സാധാരണക്കാക്കു ഊഹിച്ചറിയാവുന്നതല്ലാ; ഖലനിഗ്രഹത്തിനായിരിക്കണം ഇങ്ങനെ ഒക്കെ അവൻ ചെയ്യുന്നു്. ഈ സംശയത്തെത്തന്നെ അടുത്ത ചരണത്തിൽ വിചാരണചെയ്യുന്നു—

[ച. ന.] എൻകാന്തനു എന്നോടു വൈരത്തിനു ഇടയില്ല. പിന്നെ എന്നെ ആരുംകൂടാതെ കാട്ടിൽ വിട്ടുകളഞ്ഞതെന്തുകൊണ്ടോ? അല്ല, വൈരമുണ്ടെങ്കിലും കുലസ്ത്രീക്കു ഭത്താവിനേ വന്ദിപ്പാനേ അധികാരമുള്ളല്ലോ. എനിക്കു ഈ ആപത്തു വന്നതു നളൻെറ ദോഷമല്ല എൻെറ പാപബലമാണ്. അതു ഇന്നവസാനിക്കണം. ഏതായാലും ഈ വിരഹംപോലെ മമ്മം പിളക്കുന്ന ഒരു കഷ്ടാവസ്ഥ വേറെ ഒന്നുമില്ല. അതിൽ ഭേദം അതിദാരുണമെങ്കിലും മരണം തന്നെയാണ്.

തോടി—ചെമ്പട.

[ശ്ലോ. ൯.]

പ്രീതേയം പ്രിയദൎശനത്തിനഴറിപ്പീഡാം വെടിഞ്ഞാശു പോയ്
മാതാവോടുമിദം പറഞ്ഞനുമതിം മേടിച്ചുടൻ ഭീമജാ ।
മോദാൽ പ്രേഷിതകേശിനീമൊഴികൾ കേട്ടഭ്യാഗതം ബാഹുകം
ജാതാകൂതശതാനുതാപമസൃണാ കേണേവമൂചേ ഗിരം ॥

[പ. ൧൧. പല്ലവി. ഭൈമി.]

എങ്ങാനുമുണ്ടോ കണ്ടു തുംഗാനുഭാവനാം നിൻ-
ചങ്ങാതിയായുള്ളവനേ.

[അനുപല്ലവി.]

അംഗാരനദിയിൽ ബഹുതരംഗാവലിയിൽ ഞാനോ
മുങ്ങാവതോ മുങ്ങിമങ്ങിനേനറിയാഞ്ഞേനേതും ... എങ്ങാനു.

സാവേരി—ചെമ്പട.

[പ. ൧൨. പല്ലവി. ബാഹുകൻ.]



ആനന്ദതുന്ദിലനായി വന്നിതാശു ഞാൻ
ആപന്നനെന്നാകിലും.

[അനുപല്ലവി.]

നൂനം നിനച്ചോളമില്ലൂനം ശിവചിന്തനനിയമിഷു;

---

[ശ്ലോ. ൯.](പ്രീതാ ഇയം ഭീമജാ) സന്തോഷിച്ചിരിക്കുന്ന ഈ ഭൈമി പ്രിയനെക്കാണ്മാൻ പരിഭ്രമിച്ചിട്ടു, പീഡയെ വെടിഞ്ഞു്, മാതാവിനോടു ചെന്നു (ഇദം) ഇസ്സംഗതി പറഞ്ഞു, അവളുടെ അനുവാദവും ഉടൻ വാങ്ങീട്ടു, സന്തോഷത്തോടു പറഞ്ഞയക്കപ്പെട്ട കേശിനിയുടെ വാക്കു കേട്ടു് തന്റെ അടുക്കൽ വന്ന ബാഹുകനോടു സാഭിപ്രായമായും, പശ്ചാത്താപമന്ദമായും വ്യസനിച്ചുകൊണ്ടു ഇപ്രകാരം വാക്കിനെ പറഞ്ഞു.

(ശാൎദ്ദൂലവിക്രീഡിതം വൃത്തം)

'പന്ത്രണ്ടാൽ മസജം തസം തഗുരുവും ശാൎദ്ദൂലവിക്രീഡിതം' എന്നു ലക്ഷണം.

[പ. ൧൧. പല്ലവി.]സൂതവിദ്യയിലും സൂദവിദ്യയിലും ഉള്ള സാമൎത്ഥ്യംകൊണ്ടു നിനക്കു ചങ്ങാതിയായ മഹാനുഭാവനെ എങ്ങാനും കാണുകയുണ്ടായൊ? ഇവിടെയും ദമയന്തിയുടെ ചോദ്യം വളരെ കരുതലോടുകൂടിയാണു് എന്നോൎക്കുക.

[പ. ൧൧. അനു.]തീക്കട്ടയാകുന്ന നദിയിലുള്ള വലിയ അലകളിൽ ഞാൻ മുങ്ങാവുന്നേടത്തോളം മുങ്ങിശ്രമപ്പെട്ടു. കാൎയ്യമൊന്നും അറിഞ്ഞതുമില്ല.

[പ. ൧൨. പല്ലവി.]ആപന്നൻ=ആപത്തിനെ പ്രാപിച്ചവൻ.

[അനു.] നിയമേന ശിവചിന്തനം ചെയ്യുന്നവരുടെ സംഗതിയിൽ വിചാ

ജാനന്താം ക്രാന്ത്വാ ബത മാം ഖലമതിരതനുത കലിരപി മയി

പാദം ... ആനന്ദ.

[പ. ൫൨. ച. ൧ ബാഹുകൻ]

നിജരാജ്യം കൈവെടിഞ്ഞു വനരാജ്യവാസിയായേൻ;

ഹവിരാജ്യപ്രസന്നദേവം രവിരാജ്യം വാണേൻ.

അവശം മാം വെടിഞ്ഞു പോയി തവ ശാപാക്രാന്തനായി

കലിയകലേ.

അഹമബലേ! വന്നിതു സുന്ദരി! നിന്നരികിന്നു. ഇനി

ഇരുവർ പിരിവർ ഉയിർ വേരറവേ;

നിറവേ കുറവേ വിലപിതമിതു മതി;

വിളവതു സുഖമിനി. ധൈര്യാലൊരു ഗതി മതിധൃതിഹതി

... ... ആനന്ദ.

---

രിച്ചേടത്തോളം ദോഷം വരുന്നില്ല. എനിക്കു നിന്നെ വീണ്ടും കാണ്മാനിടയായതു് ശിവഭക്തിയുടെ നിയമംകൊണ്ടാണെന്നു താൽപ്പര്യം.

| | | |
|---|---|---|
| ഖലമതിഃ | (ഇ. പു. പ്ര. ഏ) | ദുഷ്ടനായ കലിയും |
| കലിഃ | (ഇ. പു. പ്ര. ഏ) | |
| അപി | ( അവ്യയം ) | |
| ജാനന്തം | (ത. പു. ദ്വി. ഏ) | ജാനന്നായിരിക്കുന്ന |
| മാം | (ദ. പു. ദ്വി. ഏ) | എന്നെ |
| ക്രാന്ത്വാ | (ക്ത്വാന്തമവ്യയം) | അക്രമിച്ചിട്ടു, എന്റെ അബോധത്തോടുകൂടി ത്തന്നെ എന്നെ അക്രമിച്ചിട്ടു |
| മയി | (ദ. പു. സ. ഏ) | എന്നിൽ } എന്നെ ബാധിച്ചു. |
| പദം | (അ. ന. ദ്വി. ഏ) | സ്ഥാനത്തെ |
| അതനുത | (ല. ആ. പ്ര. പു. ഏ) | ചെയ്തു |

[പ. ൫൨. ച. ൧.] ഹവിരാജ്യപ്രസന്നദേവം=ഹവിസ്സുകൊണ്ടും ആജ്യം (നെയ്)കൊണ്ടും പ്രസന്നന്മാരായ ദേവന്മാരോടുകൂടിയിരിക്കുന്ന രവിരാജ്യത്തെ= കോസലരാജ്യത്തെ ഞാൻ അധിവസിച്ചു. കലി നിന്റെ ശാപത്താൽ ആക്രാന്തനായിട്ടു അവശനായിരിക്കുന്ന എന്നെ വെടിഞ്ഞു അകലെ പോയി. ഹേ അബല സുന്ദരി! ഞാൻ ഇന്നു നിന്നരികിൽ വന്നു. ഇനി നാം ഇരുവരും (ഉയിർ വേരറവേ) പ്രാണൻ പോകുമ്പോഴേ പിരിയുകയുള്ളു. ഈ വിലപിതം (നിറവേ കുറവേ) എറെക്കുറെ മതി. ഇനി നമുക്കു (വിളവതു്) വരാൻപോകുന്നതെല്ലാം സുഖമാണു്. (മതിഗതിധൃതിഹതി) എനിക്കു ബുദ്ധിക്കും ധൈര്യത്തിനും കെട്ടതൽ വന്നു പോയതു ധൈര്യാലുണ്ടായ ഒന്നെന്നേ വിചാരിക്കാനുള്ളൂ.

[പ. ൧൧. ച. ൧. ഭൈമി.]

പ്രേമാനുരാഗിണി ഞാൻ വാമാ രമണീയശീല!
ത്വാമാതനോമി ഹൃദി സോമാഭിരാമമുഖ!
ശ്യാമാ ശശിനം രജനീവാമാകലിതമുപേത്തുകാമാ ഗതയാമാ
കാമിനി. നിന്നോടയി ഞാൻ ക്ഷണമപി പിരിഞ്ഞറിവേനോ
കാമനീയകവിഹാരനികേത! ഗ്രാമനഗരകാനനമെല്ലാമേ
ഭൂമിദേവർ പലരേയുമയച്ചു ചിരം
ത്വാമഹോ തിരഞ്ഞേൻ, ബഹുകരഞ്ഞേൻ,
എന്നതാരോടിന്നു ചൊൽവതു? ... ... ... എങ്ങാനു!

[ശ്ലോ. ൧൦]

വ്യാപാരം വചനം വയസ്സിവകളോക്കുമ്പോളിവൻ നൈഷധൻ,
ശോഭാരംഗമൊരംഗമുള്ളതെവിടെപ്പോയെന്നു ചിന്താകുലാം।
ഭൂപാലൻ ഭുജഗേന്ദ്രദത്തവസനം ചാത്തി സ്വമൂത്തിം വഹൻ
കോപാരംഭകടുക്തികൊണ്ടു ദയിതാമേവം പറഞ്ഞീടിനാൻ ॥

---

[പ. ൧൧. ച. ൧.] ഹേ രമണീയശീല! സോമാഭിരാമമുഖ! എന്നു സംബോധനങ്ങൾ. വാമാ പ്രേമാനുരാഗിണി കാമിനീ ഞാൻ (ത്വാം ഉപേത്തുകാമാ ഗതയാമാ) നിന്നേ പ്രാപിക്കാനാഗ്രഹിച്ച് അതു സാധിക്കാതെ കാലം കഴിക്കെ [ഗതയാമാ (യാമങ്ങൾ=മൂന്നു മണിക്കൂറ എന്നുള്ള കാലങ്ങൾ) എന്നു ഉപമാനപക്ഷത്തിൽ അത്ഥം] (ശ്യാമരജനീ) കൃഷ്ണപക്ഷരാത്രി. (അമാകലിതം ശശിനം ഇവ) അമാവാസിയിലേ ചന്ദ്രനേ എന്ന പോലെ (ത്വാം ഹൃദി ആതനോമി) നിന്നെ മനസ്സിൽ നിനക്കുന്നു. കൃഷ്ണപക്ഷരാത്രി ചന്ദ്രനെ കാക്കും പോലെയാണ് അനുരാഗവതിയായ ഞാൻ നിന്നെ കാത്തിരുന്നതു് എന്നു സാരം. ഹേ കാമനീയകവിഹാരനികേത=സൗന്ദര്യത്തിനു ലീലാഗൃഹമായുള്ളോവേ എന്നു് പിന്നയും സംബോധനം. ഞാൻ ഒരിക്കലും നിന്നെ പിരിഞ്ഞിരുന്നിട്ടുണ്ടോ.

[ശ്ലോ. ൧൦.] വയോവ്യാപാരാദികൾ നോക്കുമ്പോൾ ഇവൻ നളൻ തന്നെ. സുന്ദരമായ ശരീരം മാത്രമെങ്ങു പോയി എന്നു ചിന്തിച്ചു വ്യസനിക്കുന്ന കാന്തയോടു ബാഹുകൻ കാക്കോടകനാഗരാജൻ കൊടുത്തിട്ടുള്ള വസ്ത്രമുടുത്തു് സ്വന്തരൂപം പ്രാപിച്ചിട്ടു കോപഭാവത്തോടേ പരുഷവാക്കുകളെ ഇപ്രകാരം പറഞ്ഞു.

(ശാർദ്ദൂലവിക്രീഡിതം വൃത്തം)



[പ. ഫ. ച. വ. നളൻ]

സ്ഥിരബോധം മാഞ്ഞു നിന്നോടപരാധം ഭൂരി ചെയ്തേൻ.
അവരോധം ഭൂമിപാനാമവിരോധമായം.
അധികം കേൾ അധൎമ്മം. എല്ലാം അറിവേൻ. ... ഇതെ-
ല്ലാം. സമുചിതമേ.
ദയിതതമേ! നന്നിതു സുന്ദരി നിൻ തൊഴിൽ നിൎണ്ണയ-
മപരം നൃവരം വരിതും. യതസേ യദയേ വിദയേ!
നിരവധി നരപതി വരുവതിനിഹ പുരി
വാചാ തവ മനുകുലപതി വന്നു. ... ... ... ആനന്ദ.
[പ. ഫ. ച. വ. ഭൈമി]
മുന്നേ ഗുണങ്ങൾ കേട്ടുതന്നേ മനമങ്ങുപോന്നു;
പിന്നേ അരയന്നം വന്നു നിന്നേ സ്തുതിചെയ്തു
തന്നേ; അതുകേട്ടുഞാനുമന്നേ വരിച്ചേൻ മനസി നിന്നേ. പുന-
രെന്നേ ഇന്ദ്രനഗ്നിയമനൎണ്ണസാമധിപനും കനിഞ്ഞിരന്നു.
എന്നാതൊന്നും കൊണ്ടുള്ളിലന്നുമഭിന്നനിൎണ്ണയമ-

---

[പ. ഫ. ച. വ.] കലിബാധയാൽ സ്വബോധം പോയി നിനക്കു ഞാൻ പല അപരാധങ്ങളും ചെയ്തിട്ടുണ്ടായി. എന്നാൽ ഭൂമിപന്മാരുടെ അവരോധം=ഒരു രാജഭാൎയ്യ, അവിരോധമായമാകുന്നു=വിരോധത്തോടും മായത്തോടും കൂടാത്തതാകുന്നു രാജഭാൎയ്യക്കു കോപവും കപടവും അരുതാത്തതാകുന്നു എന്നൎത്ഥം. നീ വളരെ അധൎമ്മങ്ങൾ ചെയ്തു അതെല്ലാം എനിക്കറിയാം. എന്നാൽ അതൊക്കെ ഇരിക്കട്ടെ, ഹേ ദയിതതമേ സുന്ദരി നിൻതൊഴിൽ നിശ്ചയമായിട്ടു ഉചിതവും നല്ലതുമാണ്. ഏതു തൊഴിൽ എന്നു പറയുന്നു—യൽ അദയേ വിദയേ അപരം നൃവരം1)വരിതും യതസേ=അല്ലയോ നിൎദ്ദയേ നീ മറ്റൊരു രാജാവിനെ വരിക്കാൻ യത്നം ചെയ്യുന്നു. എന്നുള്ള തൊഴിൽ എന്ന് മുമ്പിലോട്ടു അന്വയം. ഇഹ പുരി=ഈ പുരത്തിൽ അനവധി രാജാക്കന്മാർ വരുന്നതിനുള്ള നിന്റെ വാക്കുകൊണ്ടാണ് മനുകുലപതിയായ ഋതുപൎണ്ണൻ വന്നതു.

[പ. ഫ. ച. വ.] അൎണ്ണസാം അധിപൻ= ജലത്തിന്റെ നാഥൻ (വരുണൻ) എന്നാതൊന്നും കൊണ്ടും= ഇന്ദ്രാദികൾകൂടി വന്നു ചോദിച്ചിട്ടും അന്നും=അ ബാല്യകാലത്തിൽ പോലും ഉള്ളിൽ അഭിന്നനിൎണ്ണയം=ഒരിക്കൽ ചെയ്ത നിശ്ചയത്തിനു ഭേദംകൂടാതെ അനിവൃത്തരാഗം=അനുരാഗത്തേയും ലജ്ജകൊണ്ടു മറക്കാതെ സമുന്നതം= സമുന്നതമാകുംവണ്ണംലജ്ജകൊണ്ടു തലതാഴ്ത്താതെ സഭ

---

1) 'വരീതും' എന്നാണ് ശ്രൂപം വേണ്ടതു്.

നിരന്തരാഗം മന്നവർതിലക! സമുന്നതം സദസി
വന്നു മാലയാലേ വരിച്ചു കാലേ,
എന്നപോലെ ഇന്നു വേല.
[പല്ലവി.]
എങ്ങായിരുന്നു? തുണയിങ്ങാരെനിക്കിതശ്ശോഃ?
ശൃംഗാരവീചിവാരിധേ!
[പ. ഫ. ച. ന. നളൻ.]
അഭിലാഷംകൊണ്ടു തന്നെ ഗുണദോഷം വേദ്യമല്ല;
പരദോഷം പാൎത്തുകാണ്മാൻ വിരുതാൎക്കില്ലാത്തു?
തരുണീനാം മനസ്സിൽ മേവും കുടിലങ്ങളാരറിഞ്ഞു?
തവ തു മതം മമ വിദിതം. നല്ലതു ചൊല്ലുവെൻ; ഇല്ലൊരു
കില്ലിനി.
ഉചിതം രുചിതം ദയിതം ഭജ തം പ്രസിതം പ്രഥിതം.
രതിരണവിഹരണചണനിവൻ ഭൂമാവിഹ;

---

സ്സിൽ വന്നു് ഞാൻ നിന്നേ മാലകൊണ്ടു യഥാകാലം വരിച്ചു. അതുപോലെയാണു് ഇപ്പഴത്തേ പ്രവൃത്തിയും.

[പല്ലവി] നീ എവിടെ ആയിരുന്നു? എനിക്കു തുണ ആരാകുന്നു.

[പ. ഫ. ച. ന.] അഭിലാഷംകൊണ്ടു മാത്രം ഗുണദോഷങ്ങൾ അറിയപ്പെടാവുന്നവയല്ല. നിനക്കു് അന്നു എന്റെ പേരിൽ സ്നേഹമുണ്ടായിരുന്നു എന്നുള്ളതുകൊണ്ടു മാത്രം നീ ദോഷമില്ലാത്തവളെന്നു് വിചാരിക്കാൻ പാടില്ല. പരദോഷം ആൎക്കും കണ്ടുപിടിക്കാവുന്നതാണു്, അതുകൊണ്ടു നിന്റെ ദോഷം എനിക്കിപ്പോൾ മനസ്സിലായി എന്നൎത്ഥം. എന്നു മാത്രമല്ല സ്ത്രീകളുടെ മനസ്സിലേ കുടിലതകൾ ആൎക്കും അറിയാവുന്നവയുമല്ല. തവ തു മതം മമ വിദിതം= നിന്റെ അഭിപ്രായമാകട്ടേ എനിക്കു മനസ്സിലായി. നല്ലതു ചൊല്ലുവൻ=ഇനി നിനക്കു കൊള്ളാവുന്നതു ഞാൻ പറയാം. ഇല്ലൊരു കില്ലിനി= ഇനി സംശയമൊന്നുമില്ല. ഉചിതം=ഉചിതനായും, രുചിതം=നിനക്കു രുചിച്ചവനായും, പ്രസിതം=നിന്റെ പേരിൽ അനുരക്തനും പ്രസിദ്ധനും ആയ (അയിതനെ) ഋതുപൎണ്ണനെ ഭജിച്ചാലും. ഇവൻ ഈ ഭൂമിയിൽ (രതിരണവിഹരണചണൻ) കാമകലാവിദഗ്ദ്ധനാകുന്നു. നീ അവനോടു ചേരണം. 'അകൃതകപ്രണയമനുരാഗം' എന്നു് മൂന്നാം ദിവസത്തേ കഥയിൽ ഋതുപൎണ്ണൻ പറഞ്ഞതിനെ ഓൎത്താണു് നളൻ ഭൈമിയെ ദുഷിക്കുന്നതു്. ഈ ചരണത്തിൽ 'ഗുണദോഷം വേദ്യമല്ലോ' എന്നു പാഠമായിരുന്നാൽ കുറച്ചു കൂടി നന്നായിരിക്കും. ആ പാഠത്തിൽ അൎത്ഥം ഇങ്ങനെയാകും—നിനക്കു ഋതുപൎണ്ണനിലുള്ള അഭിലാ

അരണക നിയവനൊട്ട ... ... ... ... ... ആനന്ദം

[പ. ൧൧. ച. ൩. ഭൈമി.]

നാഥ! നിന്നേക്കാണാഞ്ഞു ഭീതാ ഞാൻ കണ്ട വഴി-
യേതാകിലെന്തു ദോഷം? മാതാവെനിക്കു സാക്ഷിഭൂതാ.
ഞാനത്രേ സാപരാധയെന്നാകിൽ ഞാനഖേദാ ധൃതമോദാ.
ഭൂതസായകമജാരനാശതനുമാദരേണ കാണ്മാൻ
കൗതുകേന ചെയ്തുപോയ പിഴയൊഴിഞ്ഞേതുമില്ലിവിടെ
കൈതവമാത്രത്താൽ, താതനുമറികിലിതേതുമാകാ;
ദുഃഖബോധമിണ്ടുതന്നേ വരിക്ക എന്നേ;
നേരേ നിന്നു നേരു ചൊന്നതും.

[ശ്ലോ. ൧൧.]

ആത്താനന്ദാതിരേകം പ്രിയതമസുചിരാ-
കാംക്ഷിതാലോകലാഭാൽ

---

ഷംകൊണ്ടല്ലയോ നീ സുദേവനേ പറഞ്ഞയച്ചതു്. അതുകൊണ്ട തന്നേ നി
ന്റെ ഗുണദോഷങ്ങളെല്ലാം വെളിപ്പെട്ടു, ഇത്യാദി.

[പ. ൧൧. ച. ൩.] മാതാവെനിക്കു സാക്ഷിഭൂതാ=എന്റെ പ്രവൃത്തികളുടെ ഉ
ദ്ദേശ്യമൊക്കയും മാതാവിനറിയാം. ആ സാക്ഷിയേക്കൂടെ ഗണിക്കാതെ കു
റ്റം നീ എന്റെ പേരിൽ ചുമത്തുകയാണെങ്കിൽ എനിക്കിനി ഖേദംവേണ്ട.
സന്തോഷം തന്നെ. ഞാൻ ഇത്രയുമൊക്കെ ക്ലേശിച്ചിട്ടും നീ എന്നെ കുറ്റക്കാ
രിയാക്കി ഉപേക്ഷിക്കയാണെങ്കിൽ എനിക്ക പിന്നെ ആശയ്ക്കൊന്നും വകയി
ല്ലാത്തതിനാൽ ദുഃഖിച്ചിട്ട കാൎയ്യമില്ലല്ലൊ എന്നു് നിരാശതകൊണ്ട പറയുന്ന
താണു്. ശരീരനാശം വന്നിട്ടില്ലാത്ത ഒരു കാമദേവൻ തന്നെയായ നിന്നെ
ക്കാണ്മാൻവേണ്ടി ഇങ്ങനെ ഒക്കെ പ്രവൎത്തിച്ചതൊഴികെ ഒരു കപടവും എ
ന്റെ പേരിലില്ല. ഇസ്സംഗതിയെല്ലാം അച്ഛൻ അറിയുന്നതുപോലും ശരിയ
ല്ല. [ഭീമരാജാവുകൂടി അറിയാതെയാണെല്ലൊ ഭൈമി സുദേവനെ ഋതുപൎണ്ണ
ന്റെ അടുക്കലേക്കയച്ചതു്.] അതുകൊണ്ട നീ ഇപ്പോൾ ഇവിടെവച്ചുതന്നേ
എന്നേ സ്വീകരിക്കണം. ഞാൻ നിന്റെ മുഖത്തുനോക്കി പറഞ്ഞതൊക്കെ
സത്യമാണു്.

[ശ്ലോ. ൧൧.] വളരെക്കാലമായി ആശിച്ചിരുന്ന വല്ലഭദൎശനത്തിന്റെ ലാഭ
ത്താൽ സന്തോഷിച്ചു് ദമയന്തി കാക്കൽ വീണുകൊണ്ടു് പറഞ്ഞ ഈ വാക്കു
കേട്ടപ്പോൾ (അയാ) ഈ നളൻ സൈരന്ധ്രിയുടെ സംഗമത്താലുണ്ടാകുന്ന
പാപത്തെ നീക്കാൻ മാൎഗ്ഗം ചിന്തിച്ചുകൊണ്ട നിന്നു, അപ്പോൾ അങ്ങനെ ഉ

കാൽത്താർ കുമ്പിട്ടിവണ്ണം കളമൊഴി പറയും
വാക്കു കേട്ടോരുനേരം।
ആസ്ത്വായം സ്വൈരിണീസംഗമകലുഷലവാ-
പാചികീർഷുസ്സദാനീ-
മാസ്ഥാം കൈവിട്ടു നിൽക്കും നളനൊരുമൊഴി കേൾ-
ക്കായിതാകാശമദ്ധ്യേ ॥

ഇന്ദളം.

[ശ്ലോ. ൨൮.]

വാതോഽഹം ശൃണു നള! ഭൂതവൃന്ദസാക്ഷീ,
രാജർഷേ! തവ മഹിഷീ വ്യപേതദോഷാ।
ആശങ്കാം ജഹിഹി, പുനർവിവാഹവാർത്താം

---

ദാസീനനെപ്പോലെ നിന്ന നളന് ഒരു അശരീരിവാക്കു കേൾക്കുമാറായി. 'ആസ്ത്വായം' എന്ന ദിക്കിൽ ആസ്ത്വ അയം എന്നു പദച്ഛേദം. ആസ്ത്വ= ഇരുന്നു. അയം= ഇവൻ.

(സ്രഗ്ദ്ധരാവൃത്തം) 'ഏഴേഴായ് മൂന്നു ഖണ്ഡം മരഭനയയയം സ്രഗ്ദ്ധരാവൃത്തമാകും' എന്നു ലക്ഷണം;

[ശ്ലോ. ൨൮.]

| | | |
|---|---|---|
| ഹേ നള | (അ. പു. പ്ര. ഏ.) | അല്ലയോ നള |
| ശൃണു | (ലോട്. പ. മ. പു. ഏ.) | കേട്ടാലും |
| അഹം | (ദ. പു. പ്ര. ഏ.) | ഞാൻ |
| ഭൂതവൃന്ദസാക്ഷീ | (ന. പു. പ്ര. ഏ.) | ഭൂതവൃന്ദസാക്ഷിയായ= എല്ലാ പ്രാണികളുടേയും പ്രവൃത്തികൾക്കു സാക്ഷിയായ |
| വാതഃ | (അ. പു. പ്ര. ഏ.) | വാതമാകുന്ന=വായുവാകുന്ന |
| രാജർഷേ | (ഇ. പു. സം പ്ര. ഏ.) | അല്ലയോ രാജർഷേ |
| തവ | (ദ. പു. ഷ. ഏ.) | നിന്റെ |
| മഹിഷീ | (ഈ. സ്ത്രീ. പ്ര. ഏ.) | ധർമ്മപത്നീ |
| വ്യപേതദോഷാ | (ആ. സ്ത്രീ. പ്ര. ഏ.) | നിർദ്ദോഷയാകുന്നു |
| ആശങ്കാം | (ആ. സ്ത്രീ. ദ്വി. ഏ.) | ആശങ്കയേ |
| ജഹിഹി | (ലോട്. പ. മ. പു. ഏ.) | ഉപേക്ഷിച്ചാലും |
| ഇയം | (മ. സ്ത്രീ. പ്ര. ഏ.) | ഇവൾ |
| പുനർവിവാഹവാർത്താം | (ആ. സ്ത്രീ. ദ്വി. ഏ.) | പുനർവിവാഹവാർത്തയേ |
| ത്വാം | (യു. മ. ദ്വി. ഏ.) | നിന്നേ |

ദ്രഷ്ടും തപാമുചിതമുപായമൈക്ഷതേയം ॥

സൗരാഷ്ട്രം—ചെമ്പട.

[ശ്ലോ. ൫൩.]

ത്രൈലോക്യപ്രാണവാക്യം കുരു നള! ജയ ജീ-
വേതി വിദ്യാധരന്മാർ
കാലേസ്മിൻ തൂകിനാർ പൂമഴ ദിവി,ഭുവി കേൾ-
ക്കായി മംഗല്യവാദ്യം ।
ആലോക്യാശ്ചര്യമേവം നിരവധിനിഷധാ-
ധിശനം പേശലാംഗീ-
മാലിംഗ്യാലിംഗ്യ പുത്രാവപി സമമഖിലൈഃ
പ്രാപ ഭീമം പ്രസന്നം ॥

[പ. ൫൨- ൫൩. പല്ലവി.]

സഫലം സമ്പ്രതി ജന്മം നിനയ്ക്കിൽ.
ഇല്ലിനി മരിക്കിലും ക്ഷതി. ... ... സഫലം.

---

| | | |
|---|---|---|
| ദ്രഷ്ടും | ( തുമുന്നന്തമവ്യയം ) | കാണ്മാൻ |
| ഉചിതം | ( അ. പു. ദ്വി. ഏ. ) | ഉചിതമായ |
| ഉപായം | ( അ. പു. ദ്വി. ഏ. ) | ഉപായമായിട്ടു് |
| ഐക്ഷത | (ലങ്ങ്. ആ.പ്ര.പു.ഏ.) | കണ്ടു. |

(പ്രഹർഷിണീവൃത്തം) 'ത്രിച്ഛിന്നം മനജരഗം പ്രഹർഷിണീയം' എന്നു ലക്ഷണം.

[ശ്ലോ. ൫൩.] 'അല്ലയോ നള നീ ത്രൈലോക്യത്തിനു പ്രാണഭൂതനായ വായുവിന്റെ വാക്കിനെ അനുസരിച്ചാലും, ജയിച്ചാലും, ജീവിച്ചാലും' എന്നു പറഞ്ഞു് അപ്പോൾ വിദ്യാധരന്മാർ ആകാശത്തിൽ പുഷ്പവൃഷ്ടിചെയ്തു. ഭൂമിയിൽ മംഗല്യവാദ്യം കേൾക്കാറായി. ഈ വിധം അനവധി ആശ്ചര്യങ്ങൾ കണ്ടു് നളൻ ഭാര്യയേയും പുത്രന്മാരേയും വീണ്ടുംവീണ്ടും ആലിംഗനം ചെയ്തു് അവർ മൂവരോടുംകൂടി സന്തോഷിച്ചിരിക്കുന്ന ഭീമരാജാവിന്റെ അടുക്കൽ ചെന്നു. ഇതിനിടയിൽ ഭൈമി പുത്രരെയും അടുക്കൽ വിളിച്ചു വരുത്തി എന്നു അർത്ഥാൽ സിദ്ധിക്കുന്നു. (സ്രഗ്ദ്ധരാവൃത്തം).

[പ. ൫൨- ൫൩. പല്ല.] ഇപ്പോൾ ജന്മസാഫല്യം വന്നു. ഇനി മരിച്ചാലും ദോഷമില്ല. പല്ലവിയും അനുപല്ലവിയും ഭീമനും നളനും ഒന്നുപോലെ തന്നെ.

[അനുപല്ലവി.]

ഇഹലോകമിതഫലം മതമഖിലം;
അവലോകിതമഥ നിന്മുഖകമലം. ... ... സഫലം

[പ. ഭവ. ച. പ. ഭീമൻ.]
ജീവിതമായതെനിക്കിവളേ കേൾ,
ശ്രീവീരസേനന് നീയിഹ ലോകേ.
ദൈവതകാരുണ്യംകൊണ്ടു വിലോകേ:
ദിവസമനാധികൾ സന്തി ന കേ കേ
യാവദസുവ്യയം? എനിക്കു കി-
നാവിലപി ഭയം പണ്ടേ;മമ
ഭാവമുരുദയം. നാരീരത്നം
മൂവുലകിലിയം;
ഏവമേവ നീ വിശേഷപൂരുഷ.
ജീവലോകപാവനാത്മപൗരുഷ!
ജീവ ചിരായ നിരാമയമൂഴിയിൽ.
മാ വിയോഗം വ്രജതമൊരു പൊഴുതും;

---

[അനു] ഈ ഇഹലോകസുഖമെല്ലാം നിഷ്ഫലമാണെന്നാണ് ഞാൻ നിശ്ചയിച്ചിരുന്നത്. അപ്പോൾ നിന്നെക്കാണാനിടയായി. അതുകൊണ്ടിനി കേവലം നിഷ്ഫലമല്ലെന്നു പറയാം.

[പ. ഭവ. ച. പ. ഭീമൻ.] വീരസേനരാജാവിന്ന് നീ എങ്ങനെയോ അങ്ങനെ ഈ ഭൈമിയും എനിക്കു പ്രാണനാണ്. ദൈവകാരുണ്യംകൊണ്ട് എനിക്കു നിങ്ങളെ പിന്നെയും ചേൎന്നുകാണാനിടയായി. [വിലോകേ. ലട്. ആ. ഉ. പ. ഏ.]= കാണുന്നേൻ. (യാവദസുവ്യയം) മരണം വരെ. (ദിവസമനു) ദിവസംപ്രതി (കേ കേ അധികൾ ന സന്തി) ഏതെല്ലാമാപത്തുകളാണ് ഇല്ലാത്തതു്? ജനിച്ചാൽ മരിക്കുന്നതുവരെ ആപത്തുകളുണ്ടെന്നൎത്ഥം. (സ്നേഹാധിക്യംകൊണ്ട്) എനിക്കു പണ്ടേതന്നേ നിങ്ങളേപ്പററി ഭയമുണ്ടായിരുന്നു; (എന്തുകൊണ്ടെന്നാൽ) എന്റെ സ്വഭാവം വളരെ ദയവുള്ളതാണ്. (ഇയം മൂവുലകിലും നാരീരത്നം) ഇവൾ ത്രൈലോക്യസുന്ദരിയായ ഒരു സ്ത്രീരത്നമാണ്. (ഹേ വിശേഷപൂരുഷ) നീയും അതുപോലെ തന്നേ പുരുഷരത്നമാണ്. ജീവലോകത്തിന്ന് ശുദ്ധി വരുത്തുന്ന പൗരുഷമുള്ളോവേ വളരെക്കാലം ക്ഷേമമായി ജീവിച്ചാലും. ഒരു പൊഴുതും(മാ വിയോഗം വ്രജതം)നിങ്ങൾ വിരഹത്തെ പ്രാപിക്കരുതു്. തങ്ങളിൽ കാലുഷ്യവും ഉണ്ടാകരുതു്.

ആവിലമാകരുതാശയമാക്കും. ഉ-
ഭാവിമൌ മാം വിധി തന്നു മമ നിധി. ... ... സഫലം.

[പ. എന്ന. ച. ഏ. നളൻ.]

ദ്വാപരസേവിതനാം കലി വന്നു്
ദുഷ്ടനെന്നുള്ളിൽ കടന്നങ്ങിരുന്നു;
ഏവമോരോന്നിലങ്ങാശ വളന്നു;
പാവതിതെന്തു? സുഖങ്ങളകന്നു;
നാട്ടും നഗരവും ഏഴുനില-
മാടശിഖരവും എല്ലാം വിട്ടു
മാട്ടു നികരവും; നിവാസമായ്
കാട്ടും കുഹരവും.
ഭൂപലോകദീപമേ! നിനക്കൊരു
കോപശാപശരാപലക്ഷമായഹം.
താവകമെയ്യിലണഞ്ഞു. ഇനിമേൽ പാ-
യാവതോ ശിവവൈഭവം? ആയതു-
മാവതുമില്ലിഹ, ദൈവവിരോധമി-
തോ വരുത്തും? ഇതു പാവതിനരുമ. ... ...സഫലം.

---

(ഉഭോ ഇമൌ വാം) ഈ നിങ്ങളെ രണ്ടു പേരെയും വിധി എനിക്കൊരു നിധിയായിട്ടു തന്നു.

[പ. എന്ന. ച. ഏ.] മാട്ടനികരം=പശുക്കൂട്ടം. കുഹരം=ഗുഹ. ഭൂപലോകദീപമേ=ഹേ രാജശ്രേഷ്ഠ. ഞാൻ നിനക്കു കോപത്തിനും, ശാപത്തിനും, (രോപത്തിനും) ശരത്തിനും ലക്ഷ്യമായ്ത്തീൎന്നു. നിനക്കു എന്റെ നേരെ കോപിക്കുകയോ എന്നെ ശപിക്കുകയോ എന്നോടു യുദ്ധത്തിനു പുറപ്പെടുകയോ ചെയ്യുന്നതിന് ഞാൻ പാത്രമായ്ത്തീൎന്നു. ഞാൻ അത്രമാത്രം നിനക്കു അഹിതം പ്രവൎത്തിച്ചു എന്നു് താല്പൎയ്യം. എന്നാൽ (താവകമെയ്യിലണഞ്ഞു) ഞാൻ നിന്നെ ആലിംഗനംചെയ്തു. നാം തമ്മിൽ പിന്നെയും രമ്യമാകാനിടയായി എന്നൎത്ഥം. (ഇനിമേൽ പായാവതോ ശിവവൈഭവം) എന്റെ ചരിത്രത്തിൽ മേൽ പായാനുള്ള ഭാഗമെല്ലാം ശിവവൈഭവം തന്നെയാണു്. (ആയതുമാവതുമില്ലിഹ) ഇവിടെ ഒരു എത്തും പിടിയുമില്ല. എന്നാൽ ദൈവവിരോധം വരുമ്പോൾ ഇതിലധികവും സംഭവിക്കാം. (ഇതു പാവതിനരുമ) ഇതൊക്കെ പറയുന്നതുകൂടി പ്രയാസമാണു്.

[പ. ൧൬. ച. ൨. ഭീമൻ.]

വീരസേനാത്മജ! വില്ലാളിമൗലേ!
വീൎയ്യവതാം വരും വിപത്തുമപ്പോലേ;
സൂൎയ്യസോമന്മാൎക്കും രാഹുവിനാലേ,
സുനയ! നിനക്കു വന്നതുയിർ കലിയാലെ.
പോക സാ കഥാ, ഭവാനിനി
മാഴ്കൊലാ വൃഥാ, ഭൂലോകത്തിൽ
വാഴ്ക ശാസിതാ, ശതായുഷ-
വൎഷജീവിതാ.
ശക്തിയുണ്ടു മുക്തിയോളം മായയ്ക്കു്; അ-
തസ്തമേതി മുക്തി ചേ ദുദേതി; വാ-
മതലിതോൎത്തോളമിത്തൊഴിൽ തോന്നിയ-
താസ്തികോത്തമ! കീൎത്തിമതാം വര!
പാൎത്ഥിവ! ഞാനതിവാൎദ്ധകബാധിതൻ;
പാൎത്തുകൊള്ളുവാൻ മതി തവ മതി ഗതി.

മോഹനം—ചെമ്പട.

[ശ്ലോ. ൧൮.]

ഭീമേ ജാമാതൃസന്ദൎശനമുദിതമതൗ
തന്മതേനോന്മയൂഖെ-

---

[പ. ൧൬. ച. ൨.] ഹേ വില്ലാളിശ്രേഷ്ഠനായ വീരസേനസുത വീൎയ്യവത്തുകൾക്കും (അപ്പോലെ) അതുപോലെ=നീ പറഞ്ഞതുപോലെ വിപത്തു വരും. സൂൎയ്യചന്ദ്രന്മാൎക്കു (തുയർ) ദുഃഖം രാഹുവിനാൽ വരുന്നു. നിനക്കു കലിയാൽ വന്നു. ആ കഥ പോകട്ടെ. നീ ഇനി വൃഥാ വ്യസനിക്കരുതു. ശതായുഷവൎഷജീവിതാവായിട്ടു=അനേകവൎഷങ്ങൾ ജീവിച്ചിരിക്കുന്നവനായിട്ടു് ശാസിതാ=രാജാവായിട്ടു ഭൂലോകത്തിൽ വാഴുക. ഇനി ഭീമൻ തന്റെ കാൎയ്യത്തെപ്പററി പറയുന്നു. മോക്ഷം ലഭിക്കുന്നതു വരെ മായ പ്രബലമായിരിക്കും. അതു മോക്ഷമുദിച്ചെങ്കിലേ അസ്തമിക്കു. (വാം അതലിതോൎത്തോളം) നിങ്ങൾക്കുണ്ടായ ഈ അപത്തിനേക്കുറിച്ചു് വിചാരിക്കുന്തോറും (ഇത്തൊഴിൽ തോന്നിയതു്) ഈ പ്രവൃത്തിയാണു് കൊള്ളാവുന്നതെന്നു് എനിക്കു തോന്നുന്നു. ഏതു പ്രവൃത്തിയെന്നാൽ (ഞാൻ അതിവാൎദ്ധകബാധിതൻ) എനിക്കു വാൎദ്ധക്യം അധികമായി. നിന്റെ ബുദ്ധിയുടെ പോക്കു് ഈ രാജ്യം രക്ഷിപ്പാൻ മതിയാകും.

[ശ്ലോ. ൧൮.]

ഭീമേ (അ. പു. സ. ഏ.) ഭീമൻ

ശ്രീമദ്രത്നോപ്തകേതൂത്ഭടപടപിഹിതാ-
ർക്കേന്ദുതാരേ പുരേസ്മിൻ ।
പ്രാതഃ പ്രീതൈരുപേതോ നള ഇഹ സുദിനേ
ഹന്ത ദിഷ്ട്യേതി പൌരൈ-

---

ജാമാതൃ . . . മതൗ (ഇ. പു. സ. ഏ.) ജാമാതൃസന്ദൎശനമുദിതമതിയായിരിക്കുമ്പോൾ നളനെക്കണ്ടിട്ടു കൊണ്ടു സന്തോഷിച്ചിരിക്കുമ്പോൾ

തന്മതേന (അ. ന. തൃ. ഏ) ആ ഭീമന്റെ അഭിപ്രായംകൊണ്ടു്

അസ്മിൻ (മ. ന. സ. ഏ.) ഈ

പുരേ (അ. ന സ. ഏ.) പുരം=കുണ്ഡിനപുരം

ഉന്മയൂഖശ്രീ . . . താരേ (അ. ന. സ. ഏ.) (ഉന്മയൂഖങ്ങളാൽ) ഉൽഗതരശ്മികളാൽ ശ്രീമത്തുക്കളായി (രത്നോപ്തങ്ങൾ) രത്നം പതിച്ചവ ആയി കേതുക്കളുടെ=കൊടികളുടെ (ഉത്ഭടങ്ങൾ) ഉദ്ധതങ്ങൾ ആയിരിക്കുന്ന പടങ്ങളാൽ=(കൂറകളാൽ) വിഹിതങ്ങൾ (മറയ്ക്കപ്പെട്ടവ) ആയിരിക്കുന്ന സൂൎയ്യചന്ദ്രനക്ഷത്രങ്ങളോടു കൂടിയതായിരിക്കുമ്പോൾ

പ്രാതഃ ( അവ്യയം ) പ്രഭാതത്തിൽ

പ്രീതൈഃ, പൌരൈഃ (അ. പു. തൃ. ബ.) പ്രീതന്മാരായിരിക്കുന്ന പൌരന്മാരാൽ

ഇഹ ( അവ്യയം ) ഈ

സുദിനേ (അ. ന. സ. ഏ.) സുദിനത്തിൽ

ഹന്ത ( അവ്യയം ), ദിഷ്ട്യാ ( അവ്യയം ) ഭാഗ്യത്താൽ

നളഃ, ഉപേതഃ (അ. പു. പ്ര. ഏ.) നളൻ ഉപേതനായി=പ്രാപ്തനായി

ഇതി ( അവ്യയം ) എന്നു്

ഗീതാം, വാൎത്താം (ആ. സ്ത്രീ. ദ്വി. ഏ) ഗാനം ചെയ്യപ്പെട്ട വാൎത്തയെ

ആകൎണ്ണ്യ (ല്യബന്തമവ്യയം ) കേട്ടിട്ടു്

ഗ്ഗീതാമാകണ്ണ്യ വാൎത്താം സകുതുകമുത്ഥുപ-
ണ്ണോവദൽ പുണ്യകീൎത്തിം ॥

[പ. ൧൪. പല്ലവി.]

ഈശ്വരകാരുണ്യം കൊണ്ടേ നിഷധേശ്വര!
നിന്നെ ഞാൻ കണ്ടേൻ.

[അനുപല്ലവി.]

ആശ്രയം നിയിങ്ങെല്ലാൎക്കും പണ്ടേ തനുജിതകാമൻ പണ്ടേ
മഹീതലസോമൻ പണ്ടേ പാൎക്കിൽ. ... ... ഈശ്വര.

[പ. ൧൪. ച. ൧.]

എന്തെല്ലാം ചെയ്യുന്നപരാധം നിന-
ക്കെന്നു നമുക്കില്ല ബോധം;
എനിക്കിന്നതുകൊണ്ടുള്ളിൽ ഖേദം.
നീ എൻ തലയിൽ വച്ചു പാദം.
എന്നിയില്ലാധിതണുപ്പനല്പം.
എന്നതുകൊണ്ടെനിക്കില്ലൊരിളപ്പം. ... ... ... ഈശ്വര.

[ച. ൨.]

മൂൎത്തി കണ്ടാലഭിരാമൻ; വിദ്യ-
യോൎത്തുകണ്ടാലോ നീ സോമൻ. നമ്മിൽ
മൈത്രമിനി വേണം ധീമൻ! എന്നും.

---

സകുതുകം (ക്രിയാവിശേഷണം) കുതുകത്തോടുകൂടി
ഉത്ഥുപൎണ്ണഃ (അ.പു. പ്ര. ഏ.) ഋതുപൎണ്ണൻ
പുണ്യകീൎത്തിം (ഇ. പു. ദ്വി. ഏ.) പുണ്യകീൎത്തിയായ നളനോടു
അവദൽ (ലങ് ·പ.പ്ര.പു.ഏ.) പറഞ്ഞു.
(സ്രഗ്ദ്ധരാവൃത്തം)

[പ.. ൧൪. അനു] തനുജിതകാമൻ=ശരീരംകൊണ്ടു കാമനെ ജയിച്ചവൻ.

[പ. ൧൪. ച. ൧.] എന്നി= എന്നിയേ· നീ എന്റെ തലയിൽ പാദം വ
ച്ചാലല്ലാതെ. അനല്പം=ധാരാളം. ആധിതണുപ്പു് = താപശാന്തി ഇല്ലാ.

[ച. ൨.] മൈത്രം=ബന്ധുത്വം. പുണ്യനാമൻ=ഹേ പുണ്യകീൎത്തേ! ന ഞ്ജ്ര

നാത്ര ശങ്കാ പുണ്യനാമൻ!
വാസ്സവമോക്കിലുദക്കമെനശ്ലം;
ഹാർദ്ദത്തിനില്ലിങ്ങിനിക്കൊരിളക്കം. ... ... ... ഈശ്വരം.

[ച. ന.]

പരിതാപം പോയങ്ങകന്നു; നമ്മിൽ
പരിചയവായ്പുമിന്നു; അസ്മൽ-
പരിപന്ഥികൾ പോയമന്നു; ദൈവ-
പരിണാമം നന്നെന്നു വന്നു.
പരിതോഷമുള്ളിലെഴുന്നുയരുന്നു;
പരമത്തുകൊണ്ടു ഞാനിന്നിതിരന്നു. ... ... ... ഈശ്വരം.

ഭൈരവി-ചെമ്പട.

[പ. ഫദ. പല്ലവി. നളൻ.]

പ്രേമ തേ തു വൃണേ ഋതുപർണ്ണ-
ഭൂമിപാലമണേ!

[അനുപ.]

കാമരമ്യകളേബര! താമരബന്ധുകുലവര! ... ... ... പ്രേമ.

[ച. ഫ.]

അപരാധം ചെയ്തു ഞാനറിഞ്ഞുകൊണ്ടത്രേ വിശ്വവാരി-
നിധേ!
അമ്പെഴും നിൻമുമ്പിൽ നിന്നനൃതം പറഞ്ഞിലേ ഞാൻ
ധീരമതേ!
അപരമില്ലൊരു പിഴയറിയാതെ പോലും മമ സാരമതേ!



---

ശങ്കാ=ഇതിൽ സംശയമില്ലാ. ഉദർക്കം=ഭാവിഫലം.

[ച. ന.] വാസ്സ്=ആധിക്യം. ഇയന്നു=വദ്ധിച്ചു. അസ്മൽപരിപന്ഥികൾ=നമ്മുടെ ശത്രുക്കൾ. അമന്നു=നശിച്ചു.

[പ. ഫദ. പല്ലവി.] അല്ലയോ രാജരത്നമായ ഋതുപർണ്ണ! തേ പ്രേമ തു വൃണേ=നിന്റെ പ്രേമത്തെയാകട്ടെ ഞാൻ വരിക്കുന്നു.

[പ. ഫദ. ച. ഫ.] അനൃതം= വ്യാജം. താൻ അന്യനാണെന്നുള്ളതു്. താൻ അവിടയും ആത്മാപഹാരം ചെയ്തിട്ടില്ലെന്നു് ആ ഭാഗം നോക്കുക. രണജിതവൈരിതതേ=യുദ്ധത്തിൽ ജയിച്ചിരിക്കുന്ന ശത്രുസമൂഹത്തോടുകൂടിയവ

അറിഞ്ഞുകൊണ്ടരുതെന്നിലരസത രണജിത വൈരിതതേ!
രസസാരരതേ! പരം. ... ... ... ... ... പ്രേമ.

[ച. ൨.]

അതിസുഖവാസമിങ്ങു സുലഭമാമവനിയിലതു ധരിച്ചേൻ;
അതുമൂലം നിന്നെ സേവിച്ചയി നിന്മതങ്ങളെ ഞാനനു-
സരിച്ചേൻ.
അറിയാതെ പോയി മൂവാണ്ടായി കാലമിപ്പോളതു നിന-
ച്ചേൻ;
അതിശയമത്രയുണ്ടയി നിൻഗുണത്തിനതുമനുഭവിച്ചേൻ;
ഉള്ളിലഭിരമിച്ചേൻ ചിരം. ... ... ... ... പ്രേമ.

[ച. ൩.]

അക്ഷഹൃദയം വിദ്യയറിഞ്ഞപ്പോൾ മമ വിപദസ്തമയം
അശ്വഹൃദയം നിനക്കധുനാ തരുവെൻ, വരുമദ്ധ്വരയം.
അക്ഷയം തമ്മിലൈകമത്യം. ഇനി നമുക്കുണ്ടത്യുദയം.
അസ്തു പകുതി നമ്മിൽ പുകൾകൊണ്ടു്. അസ്ഥിരമത്രേ
വിത്തചയം:
നമുക്കസ്തു ജയം ഭുവി. ... ... ... ... ... ... പ്രേമ.

---

൩. രസസാരരതേ=രസസാരത്തിൽ ശൃംഗാരത്തിൽ രതിയുള്ളവനേ.

[ച. ൨.] ഇങ്ങു്=അയോധ്യയിൽ. അതിശയം=ആധിക്യം.

[ച. ൩.] മമ വിപദസ്തമയം=എന്റെ ആപത്തുകൾക്ക അസ്തമയമുണ്ടായി. അദ്ധ്വരയം=വഴിയാത്രയ്ക്കുള്ള വേഗം. അത്യുദയം= അധികമായ അഭ്യുദയം. പുകൾകൊണ്ടു്= കീൎത്തികൊണ്ടു്. നമ്മിൽ= നാം തമ്മിൽ. പകുതി= ഭാഗം. അസ്തു=ഭവിക്കട്ടെ. നമുക്ക കീൎത്തികൊണ്ടു് ഒരു ഭാഗം കഴിക്കാം. വിത്തചയം അസ്ഥിരമത്രേ= ധനം നശ്വരമാണെല്ലോ. അതിനാൽ ധനം പകുക്കുന്നതിനേക്കാൾ കീൎത്തി പകുക്കുന്നതാണല്ലൊ നല്ലതു. ഒരാൾക്ക അശ്വഹൃദയവും മറ്റെയാൾക്ക അക്ഷഹൃദയവും അറിയാമായിരുന്നതിനേ അന്യോന്യം ഉപദേശിക്കുന്നതിനേയാണു് ഇവിടെ ഭാഗം കഴിക്കുക എന്നു പറഞ്ഞതു്. നമുക്കു് അസ്തു ജയം ഭുവി= നമുക്ക ഭൂമിയിൽ ജയമുണ്ടാകട്ടെ.

കേദാരഗൌഡം—ചെമ്പട.

[ശ്ലോ. ൧൫.]

ഈവണ്ണം ചൊല്ലി വിദർഭ്യാം നളനടസ്സുഖമാ-
ർന്നു നൽകി മുഹൂർത്തം;
ഭാവം നന്നായ്ത്തെളിഞ്ഞങ്ങഥ നിജനിലയം
പുക്കു സാകേതനാഥൻ;
വൈവർണ്ണ്യം നീക്കിവാണു രമണിയൊടു നളൻ
കുണ്ഡിനേ മാസമാത്രം;
താവന്നിർവ്യാജരാഗം രഹസി ദയിതയോ-
ടേവമൂചേ കദാചിൽ॥

[പ. ൧൩. പല്ലവി.]

വല്ലഭേ! മമ വാക്കു കേൾക്ക നീ
വനിതാരത്നമേ!

[അനുപ.]

**കല്യശീലേ! കമലനയനേ!**
**കാമിനിമാർകുലമൌലേ!** ... ... ... ... വല്ലഭേ.

[ച. ൧.]

കാലം കല്യാണി! മൂന്നുവർഷമായി നമ്മുടെ രാജ്യം ഖലന-
നുഭവിക്കുന്നു
കൃതഹർഷനായ് തസ്കരനായ പുഷ്കരൻ കലി തുണക്കയാൽ
ബലപുഷ്കലൻ;
കരുത്തുകൊണ്ടു ഞാൻ മുഷ്കരൻ; തദ്വധം ന ദുഷ്കരം.
... ... വല്ലഭേ.

---

[ശ്ലോ. ൧൫.] മാസമാത്രം= ഒരുമാസകാലം. താവൽ= അപ്പോൾ അക്കാലത്തു്. കദാചിൽ=ഒരിക്കൽ. ഊചേ=പറഞ്ഞു.

(സ്രഗ്ദ്ധരാ വൃത്തം)

[പ. ൧൩. അനുപ.] കല്യശീലേ=നിർദ്ദോഷശീലേ.

[ച. ൧.] കൃതഹർഷൻ= സന്തുഷ്ടൻ. തസ്കരൻ=കള്ളൻ. ബലപുഷ്കലൻ= ബലവിഷയത്തിൽ പുഷ്കലൻ. പുഷ്കലൻ=സമൃദ്ധൻ. തദ്വധം= ആ പുഷ്കരന്റെ വധം.

[ച. ൨.]

സ്വൈരം നീ വാഴ്ക താതനിലയനേ സുതരൊടുംകൂടെ
സുഭഗേ!
ചിലദിനമിവിടെ സുവദനേ! ഞാൻചെന്നു രിപുനിധനം
ചെയ്തുവരുന്നു
തവ വാഹനം താവകമിഹ സദനംപ്രതി നാഗരികജനം
... ... വല്ലഭേ.

[ച. ൩. ഭൈമി.]

നാഥ! നിന്നോടു വേർപിരികിലോ പെരുതേ വേദന;
നഹി മേ സന്താപമന്തം വരികിലോ. സ്മർത്തവ്യമിതു നി-
ത്യവും;
ഇഹ കഥ്യത ഇതു നിസ്ത്രപം. പ്രസ്ഥിതാസ്മി തത്ര ഞാൻ,
യത്ര വാസി കുത്ര വാ

[പല്ലവി]

വല്ലഭ! മമ വാക്കു കേൾക്ക നീ വന്ദേ നിൻപാദം

---

[ച. ൨.] താതനിലയനേ=അച്ഛന്റെ ഗൃഹത്തിൽ. ചിലദിനം= ഏതാനും ദിവസം. സുവദനേ=സുമുഖി. * രിപുനിധനം=ശത്രുവധം. താവകം സദനം പ്രതി= നിന്റെ ഗൃഹത്തിലേക്ക്. നാഗരികജനത്തേയും വാഹനത്തേയും അയക്കുന്നു അയക്കാം.

[ച. ൩.] ഹേ നാഥ നിന്നോടു വേർപിരിയുന്നതിൽ എനിക്കു വളരേ ദുഃഖമുണ്ട്. അന്തം വരികിലോ= മരിക്കുന്നതായാൽ. നഹി മേ സന്താപം=എനിക്കു ദുഃഖമില്ല. സ്മർത്തവ്യം ഇതു നിത്യവും= ഇസ്സംഗതി എപ്പൊഴും മനസ്സിൽ ഇരിക്കേണ്ടതാണ്. ഇതു് ഇഹ നിസ്ത്രപം കഥ്യതേ= ഇതു് ഇവിടെ ലജ്ജകൂടാതെ എന്നാൽ പറയപ്പെടുന്നു. ഇതു മനസ്സിലിരിക്കേണ്ടതല്ലാതെ വിളിച്ചു പറയേണ്ടതല്ല. യത്ര വാ കുത്ര വാ അസി= നീ എവിടെ ആയിരുന്നാലും, തത്ര ഞാൻ പ്രസ്ഥിതാ അസ്മി= അവിടെ ഞാൻ പുറപ്പെട്ടുവരുന്നു.

---

* 'സുദേവനേ' എന്നും ഒരു പാഠമുണ്ട്. അതിൽ, ശോഭനമായ ദേവനത്തിൽ, നല്ല ചൂതുകളിയിൽ രിപുനിധനം ചെയ്തു എന്നു മേലോട്ടന്വയം.

**ശങ്കരാഭരണം-അടന്ത.**

[ശ്ലോ. ൧൫.]

ആമന്ത്ര്യ കാന്താം വിരഹാസഹാം താം
ഭീമം തതോന്യാനപി നൈഷധോസൗ।
ശ്രീമന്തമാരുഹ്യ ഗജം സസൈന്യോ
ഹേമന്തവൽ പുഷ്കരഹാനയേഗാൽ ॥

[പ. ൧൭. പല്ലവി.]

അതിപ്രൗഢ! അരികിൽ വാടാ ചൂതു പൊരുവാനായ്
അതിപ്രൗഢ! അരികിൽ വാടാ.

---

[ശ്ലോ. ൧൫.]

| | | |
|---|---|---|
| അസൗ | (സ. പു. പ്ര. ഏ.) | ഒരം |
| നൈഷധഃ | (അ. പു. പ്ര. ഏ.) | നളൻ |
| വിരഹാസഹാം | (ആ. സ്ത്രീ. ദ്വി. ഏ.) | വിരഹത്തെ സഹിക്കു അവളായ |
| താം | (ദ. സ്ത്രീ. ദ്വി. ഏ.) | ആ കാന്തയോടും |
| കാന്താം | (ആ. സ്ത്രീ. ദ്വി. ഏ.) | |
| ഭീമം | (അ. പു. ദ്വി. ഏ.) | ഭീമനോടും |
| തതഃ | ( അവ്യയം. ) | പിന്നെ |
| അന്യാൻ | (അ. പു. ദ്വി. ബ.) | മററുള്ളവരോടും |
| അപി | ( അവ്യയം. ) | |
| ആമന്ത്ര്യ | ( ല്യബന്തമവ്യയം. ) | യാത്ര ചോദിച്ചിട്ട് |
| ശ്രീമന്തം | (ത. പു. ദ്വി. ഏ.) | ശ്രീമത്തായിരിക്കുന്ന |
| ഗജം | (അ. പു. ദ്വി. ഏ.) | ഗജത്തെ |
| ആരുഹ്യ | ( ല്യബന്തമവ്യയം. ) | ആരോഹണം ചെയ്തിട്ട് |
| സസൈന്യഃ | (അ. പു. പ്ര. ഏ.) | സൈന്യങ്ങളോടു കൂടിയവനായിട്ട് |
| ഹേമന്തവൽ | ( അവ്യയം. ) | ഹേമന്ത ഋതു എന്നപോലെ |
| പുഷ്കരഹാനയേ | (ഇ. സ്ത്രീ. ച. ഏ.) | പുഷ്കരന്റെ (ഹേമന്ത പക്ഷത്തിൽ താമരപ്പൂവിന്റെ) ഹാനിക്കു നാശത്തിനായിട്ട് |
| അഗാൽ | (ലുങ്. പ. പ്ര. പു. ഏ.) | പോയി. |

[അനുപ.]

മമ പ്രാണപര്യന്തം മറെറാന്നില്ല വേല. ... അതി.

[പ. ൧൭. ച. ൧.]

ഇനിയുമൊരിയ്ക്കൽ എന്നെ ജയിക്കണം; ഇതിന്നു
പണയം പറയാം; അതു ധരിക്കണം.
ധനവും പ്രാണനും തോററാലൊഴിക്കണം; ജയിച്ചാൽ
മനവും തെളിഞ്ഞു രാജ്യം ഭരിയ്ക്കേണം, സുഖിക്കണം.
... ... ... അതി.

[ച. ൨.]

പണ്ടേ ഇരുന്ന ധനം നിനക്കു ഞാൻ തന്നു;
രണ്ടാമതും തേടിനേൻ കണക്കേ ഞാൻ.
മിണ്ടാതിരിക്കും താപം തണുക്കിൽ ഞാൻ. ഇനിയോ
മിണ്ടീടാം മഹാദേവൻ തുണയ്ക്കയാൽ നിനയ്ക്ക നീ ... അതി.

[ച. ൩.]

ദ്യൂതമിനി തുടർന്നാൽ അപജയം എന്നു
ചേതസി നിനയ്ക്ക നീ. യദി ഭയം
നീ തരിക മേ മഹാരണഭയം. എനിയ്ക്കോ—
ഭേദമില്ലൊരുപോലെ തദ്ദ്വയം ദൃഢജയം. ... ... അതി.

---

ഹേമന്തഋതുവിൽ മഞ്ഞുകൊണ്ടു താമര നശിക്കും.
ഉപമാലങ്കാരം.
(ഇന്ദ്രവജ്രാവൃത്തം)
കേളിന്ദ്രവജ്രക്കു തതം ജഗം ഗഃ എന്നു ലക്ഷണം.

[പ. ൧൬. ച. ൨.൩.] മിണ്ടാതിരിക്കും = സ്വസ്ഥമായിരിക്കും സുഖമായിരിക്കും. മിണ്ടീടാം = പോരിന്നു വിളിയ്ക്കാം. എനിക്കിപ്പോൾ ശിവപ്രസാദമുള്ളതിനാൽ പരാജയഭയമില്ലെന്നത്ഥം. യദി ഭയം = ചൂതു പൊരുന്നതിന്നു നിനക്കു ഭയമാണെങ്കിൽ മഹാരണഭയത്തെ എനിക്കു തരിക. മഹാരണഭയം = വലിയ യുദ്ധമാകുന്ന അപത്തു. തദ്ദ്വയം = അതു രണ്ടും, ദ്യൂതവും യുദ്ധവും;

സാരംഗം—അടന്ത.

[ശ്ലോ. ൰൭.]

ധീരോദാത്തഗുണോത്തരോദ്ധുരസ്വസം-
രബ്ധോദ്ധതാത്ഥാം ഗിരം
സൈ്വരാരാദ്ധവിധാതൃദാരവിഹിതോ-
ദാരപ്രസാദാന്മുഖാൽ ।
ആരാദാത്തമനാ മനാങ്ങിശമയൻ
മാനാഭിമാനോന്മനാ

---

[ശ്ലോ. ൰൮.]

ദൂരാപാസ്തനയഃ (അ. പു. പ്ര. ഏ.) ദൂരത്തിൽ ത്യജിക്കപ്പെട്ട നയത്തോടു കൂടിയവൻ

പുഷ്കരഃ (അ. പു. പ്ര. ഏ.) പുഷ്കരൻ

ധീരോ . . . ത്ഥാം (അ. സ്ത്രീ. ദ്വി. ഏ.) ധീരോദാത്ത ഗുണങ്ങളെക്കൊണ്ടു ഉൽകൃഷ്ടമായും ഉദ്ധുര(പ്രൗഢ)മായും സ്വസംരബ്ധ (പറയുന്നതുപോലെ പ്രവത്തിക്കും എന്നുള്ള ഉറപ്പോടുകൂടിയതു) ആയും ഉദ്ധതാത്ഥ (ഗവ്വദ്യോതകമായ അത്ഥത്തോടുകൂടിയതു്) ആയും ഇരിക്കുന്ന

ഗിരം (ര. സ്ത്രീ. ദ്വി. ഏ.) വാക്കിനെ

സൈ്വരാ . . . സാദാൽ (അ. ന. പ. ഏ.) സൈ്വരമാകംവണ്ണം ആരാധിക്കപ്പെട്ടിരിക്കുന്ന വിധാതൃദാരങ്ങളാൽ(സരസ്വതിയാൽ) ചെയ്യപ്പെട്ടിരിക്കുന്ന ഉൽകൃഷ്ടപ്രസാദത്തോടു കൂടിയിരിക്കുന്ന

മുഖാൽ (അ. ന. പ. ഏ.) മുഖത്തിൽനിന്നു് = അത്ഥാൽ നളന്റെ മുഖത്തിൽനിന്നു്.

ആരാൽ ( അവ്യയം ) സമീപത്തിൽ

നിശമയൻ (ത. പു. പ്ര. ഏ.) കേട്ടിയരുന്നവനായിട്ടു

മനാക്ക് ( അവ്യയം ) കുറഞ്ഞൊന്നു്

ദൂരാപാസ്തനയസ്സ്മ പുഷ്കരമുപേ-
ത്യാഭാഷതേ നൈഷധം ॥

[പ. ഫവ്യ. പല്ലവി.]

നന്നേ വന്നതിപ്പോൾ നീതാൻ
നള! നരലോകവീര!

[അനുപ.]

നയനിധേ നീയും ഞാനും നവനവനൈപുണം
ദേവനരണമിന്നു ചെയ്തിടേണം. ... ... ... നന്നേ.

[പ. ഫവ്യ. ച. ഫ.]

മുന്നെയുള്ള ധനങ്ങൾ മുഴുവനേയിങ്ങടങ്ങി;
മുദിതമതിരഹമതിതരാം;
ഉദ്രിക്തമായതു മൽബലം. ബാഹു-
വിദിതചരമിനി ദേവനേ
ജയമെങ്കിലെന്തിനു ശങ്കയിന്നിഹ?
മുന്നെയുള്ള ധനങ്ങൾ മുഴുവനേയിങ്ങടങ്ങി;
നിന്നെ വനവാസത്തിനയച്ചേനേ, പിന്നെ

---

| | | |
|---|---|---|
| ആത്മമനാഃ | (സ. പു. പ്ര. ഏ) | ദുഃഖിതനായി |
| മാനാഭി...ന്മനാഃ | (സ.പു.പ്ര.ഏ.) | മാനാഭിമാനങ്ങളേക്കൊണ്ടു് ഗർവ്വുകൊണ്ടും അഹങ്കാരംകൊണ്ടും ഉന്മനസ്സ് (വ്യാകുലൻ) ആയിട്ടു |
| നൈഷധം | (അ. പു. ദ്വി. ഏ) | നളനെ |
| ഉപേത്യ | (ല്യബന്തമവ്യയം) | പ്രാപിച്ചിട്ടു |
| ആഭാഷതേ | (ല.ആ.പ്ര പു.ഏ.) | ആഭാഷണം ചെയ്തു |
| സ്മ | (അവ്യയം) | പറഞ്ഞു. |

(ശാർദ്ദൂലവിക്രീഡിതം വൃത്തം)

[പ. ഫവ്യ. അനുപല്ലവി.] നവനവനൈപുണം = പുത്തൻപുത്തനായുള്ള സാമർത്ഥ്യത്തോടുകൂടെ. ദേവനരണം=ദ്യൂതമാകുന്ന യുദ്ധം.

[പ. ഫവ്യ. ച. ഫ.] മുദിതമതിരഹമതിതരാം= ഞാൻ ഏററവും സന്തോഷിച്ചവനായി. ഉദ്രിക്തമായതു= (കവിഞ്ഞു നിൽക്കുന്നതു്) മൽബലമാകു

വന്നാനേ, നന്നധികം, ഒന്നു നിർണ്ണയം
വീരസേനനന്ദന! മൂഢമൂഢ! ... ... ... നന്നേ.
[ച. വ]
പുനരപി ധനം തവ ഭൂരി മററെന്തു ചൊൽക?
പൂവലണിതനുരമണിയെഴിയവേ.
ബുദ്ധിശക്തിയുമസ്തമിച്ചിതു.
താവും വസനമോ, ഭൂഷണങ്ങളോ,
നാവോ, പാണിയോ, ഭീമസേനയോ?
പുനരപി ധനം തവ ഭൂരി മററെന്തു ചൊൽക?
പുതുമധുമൊഴിയാളാം ഭൈമിയേ പുണരുവതിന്നു മേ
സമ്പ്രതി തരുവാനോ നീ വന്നു?
നേരറിഞ്ഞേനേ നള വൈരസേനേ! ... ... നന്നേ.
[ച. ന]
പ്രൗഢത ഭാവിച്ചു പേ പറവതോ മൂഢ?
പേടിലവമതു പോയിതോ തവ പേശലാംഗി മൽപ്രേയസീം പ്രതി?
പാടവം കപടത്തിനെന്നിയേ എന്തിനുള്ളതു ഹന്ത തേ വദ?
പ്രൗഢത ഭാവിച്ചു പേ പറവതോ മൂഢ?
കൂടസാക്ഷിയല്ലയോ നീയെടോ?
നാടീരേഴിന്നും ചോടേ നീ വീഴണം
നരകത്തിൽ. നിചമാനസ!



---

ന്നു. വിദിതചരം= മുൻകൂട്ടി അറിയപ്പെട്ടതു്. ഒന്നു നിർണ്ണയം= ജയിക്കുന്നതു ഞാനെന്നുള്ളതു നിശ്ചയം തന്നെ.

[ച. വ.] പിന്നെയും നിനക്കു വളരെ ധനമുണ്ടെന്നു പറഞ്ഞതു് (പൂവലണിതനുരമണി) പൂവൽ=മനോഹരവും, അണി=അലംകൃതവുമായ ശരീരത്തോടുകൂടിയ ഭൈമി ഒഴികെ മററെന്താണുള്ളതെന്നു പറ. ബുദ്ധിയോ നശിച്ചുപോയി, പിന്നീടുള്ളതു് വസ്ത്രമോ, ആഭരണമോ, വാക്സാമർത്ഥ്യമോ, കയ്യൂക്കോ, സൈന്യമോ ഏതാണെന്നു പറക.

[ച. ന.] മൽപ്രേയസീം= എനിക്കു അനുരാഗമുള്ള ഭൈമിയേക്കുറിച്ചു് നിനക്കുണ്ടായിരുന്ന ശങ്ക ഇപ്പോൾ പോയോ? കൂടസാക്ഷി=കള്ളസ്സാക്ഷി. പണ്ടു ചൂതിൽ തോററപ്പോൾ പുഷ്കരന്റെ വിധിപ്രകാരം നാട്ടിൽ കയറുകയില്ലെ

നിന്നെ വിട്ടുവെന്നോ? നന്നേ ചൊന്നതിപ്പോൾ
മീ തൻ നയാനയബോധഹീന! ... ... നന്നേ.

തോടി—അടന്ത

[ശ്ലോ. ൧൮]

വാദിച്ചേവം കയർത്തു; വടിവൊടിരുവരും
ദ്യൂതിനായങ്ങെഴുന്നു;
മോദിച്ചേ വന്നടുത്തു പലരുമിഹ; നള-
ന്നന്നു ഭാക്ഷ്യം പെരുത്തു;
ബാധിച്ചോനേക്കെട്ടുത്തു ബഹുജനനടുവേ
വൈരമുൾക്കൊണ്ടടുത്തു;
ശാസിപ്പാൻ വാളെടുത്തു; ചകിതമവരജം
പാരമാടൽപ്പെടുത്തു.

[പ. ൧൯. പല്ലവി]

ജീവിതം തേ സംഹരാമി; നാവു മുന്നേ
ഭാവമുള്ളൂ; ദുർമ്മതേ! നീച! ചിരായ വേപസേ കിം?

[അനുപല്ലവി]

ആവിലിതശശികുലം അതിചപലമാശു നിന്നേ

---

ന്ന് സത്യം ചെയ്കിട്ട് ഇപ്പോൾ വന്നതിനേപ്പററി ആയിരിക്കണം ഇങ്ങനെ പറയുന്നതു്. നയാനയബോധഹീന=നയാപനയങ്ങളുടേ അറിവില്ലാത്തവനെന്നു് സംബോധനം.

[ശ്ലോ. ൧൮] മോദിച്ചേ വന്നടുത്തു പലരുമിഹ=ദ്യൂതം കാണാൻ പലരും കൗതുകത്തോടുകൂടി വന്നുചേൎന്നു. ഭാക്ഷ്യം=സാമൎത്ഥ്യം. ബാധിച്ചോനേ കെട്ടുത്തു=മുമ്പിൽ തന്നേ ഉപദ്രവിച്ചവനേ മടക്കി. ചകിതം അവരജം=ഭയപ്പെട്ടിരിക്കുന്ന അനുജനേ. പാരം=ഏററവും. ആടൽപ്പെടുത്തു=വ്യസനപ്പെടുത്തി.

[പ. ൧൯. പല്ലവി] ജീവിതം തേ സംഹരാമി=ഞാൻ നിന്റെ ജീവനേ സംഹരിക്കുന്നുണ്ടു്. എന്നാൽ നാവു മാത്രമേ ആദ്യം സംഹരിക്കാൻ ഭാവമുള്ളൂ. 'നാവുമുന്നേ' നാവു മുമ്പിലായിട്ടേ അതു ഭാവമുള്ളൂ എന്നു് അന്വയമുണ്ടാക്കണം. ഹേ നീച ദുർബ്ബുദ്ധേ പിന്നെ നീ എന്തിനു വിറയ്ക്കുന്നു. നാവറുത്തതിനുമേലേ നിന്നെ കൊല്ലാൻ നിശ്ചയിച്ചിട്ടുള്ളൂ. അതുകൊണ്ടു നീ ഇപ്പോഴേ പേടിക്കേണ്ട.

[അനുപ] ചന്ദ്രവംശത്തേ ക്ഷോഭിപ്പിച്ചവനും അതിചപലനുമായ നിന്നേ ഞാനി

ഞാനിന്നു കൊല്ലുകിലാറുമോ ചിത്തോത്ഥ വൈരം?
അപരാധജന്മമതേതു വിധം മമ? ... ജീവി.

[ച ഉ]

കൊല്ലുവാനെന്നല്ല, ദുരാശയ! കോപമധികമുണ്ടു്; എങ്കിലുമെ നാ-
ല്ലല്ലയോ പണയം വച്ചു ചൂതിനിങ്ങുള്ളൊരു ധനചയം, ജീവനും "നവ-
പല്ലവാംഗി മധുരവാണി ഭൈമിയുമിങ്ങു വന്നു" വെന്നു് നീ പറ-
ഞ്ഞ വാക്കിനു
നല്ല ശിക്ഷയെന്തു വേണ്ടുവെന്നതു് നിധനമെങ്കിലതു നമുക്കു ചേ-
ന്നതും ... ജീവി.

[പ. ഫൻ. ച. വ.]

ധൃഷ്ടനായ് നീ പണ്ടു ജയിച്ചതു കിതവ! ന തവ കേവം കുശലതാ; കലി-
ദുഷ്ടമായി മന്മാനസമനുദിനമിന്നിതകതളിരിലവഗതം. തവ-

---

ന്നു കൊന്നാലും എന്റെ കോപം ശമിക്കുകയില്ല. എന്തുകൊണ്ടെന്നാൽ നീ എനിക്കു ഒരുവിധമല്ല പല മാതിരി അപരാധങ്ങളെ ചെയ്തിട്ടുണ്ടല്ലോ.

[ച. ഉ.] ഇന്നെനിക്കു നിന്നെ കൊല്ലാൻമാത്രമല്ലാ അതിലധികമുണ്ടു് കോപം. എന്നാൽ പരിഭ്രമിക്കാനില്ല. ജീവനും ധനവും എല്ലാം നീ എനിക്കു പണയംവച്ചിരിക്കയാണല്ലോ. "നവപല്ലവ...............വന്നു" ഭൈമിയും (ഇങ്ങു വന്നു) എനിക്കു ലഭിച്ചു. "പുതുമധുമൊഴിയാളാം ......" എന്നു മുൻപദത്തിലെ പുഷ്കരവാക്യമാണു് ഇവിടെ അനുസന്ധാനംചെയ്യപ്പെട്ടിരിക്കുന്നതു്. ഇങ്ങനെ നീ അധിക്ഷേപം പറഞ്ഞതിനു് ശിക്ഷ എന്തുവേണ്ടു എന്നാണു് എനിക്കു ആലോചന. ആ ശിക്ഷ വധം മതിയെങ്കിൽ അതു നമുക്കു ചേർന്നതുതാനും. പുസ്തകങ്ങളിൽ "ഭൈമിയുമിങ്ങുവന്നു നീ പറഞ്ഞ" എന്നേ പാഠം കാണുന്നുള്ളു.

[പ. ഫൻ. ച. വ.] ധൃഷ്ടൻ=പ്രഗത്ഭൻ. തവ കുശലതാ ന= നിന്റെ സാമർത്ഥ്യമല്ല. കലിദുഷ്ടം=കലിയാൽ ദുഷിപ്പിക്കപ്പെട്ടതു്. (തവ പിഷ്ടപേഷമതിനു്) മടക്കപ്പെട്ട നിന്നെ പിന്നെയും ഹിംസിക്കുന്നതിനു്. (നിഷ്ഠുരമുഷ്ടിഘട്ടനം) തീവ്രങ്ങളായ മുഷ്ടികളെക്കൊണ്ടിടിക്കുക. (ദ്രഢിഷ്ഠം) ഏറ്റവും ദൃഢം. മതിയാകയെന്നു താല്പര്യം. എങ്കിലും ശിഷ്ടനായ എനിക്കു് അതിൽ കൗതു

പിഷ്ടപേഷമതിന ദൃഷ്ട! നിഷ്ഠുരമുഷ്ടിഘട്ടനം ദ്രഢിഷ്ഠം എങ്കിലു-
മൊട്ടുമില്ല ശിഷ്ടലോകകുതുകം. കരിണമേവ ഹരിന്ന ഹന്തി കിരി-
മപി... ജീവി.

[ച. ന.]

"നീരസം നിന്ദാപദമതിതരാം വീരസേനസുതനേകദാ കൃത-
വൈരമാതുരം ഭ്രാതരം കൊന്നു ചൂതുപൊരുതു ബത രോഷിത-
നായ്"

പാരിലിന്നു വീരരായ പരിഷകൾ പാഴപറഞ്ഞു പരിഹസിപ്പു-
രെന്നതു്

പാരമിങ്ങസാരതേതി ചേതസി ഭാവന ഭവാന ജീവനൌഷധം.
... ജീവി.

മോഹനം—ചെമ്പട.

[ശ്ലോ. ൯൯.]

കൊല്ലാഞ്ഞാലോ കൊൽകിലോ നല്ലതെന്ന-
ങ്ങുല്ലാസത്തോടോത്തു നിന്നു നളൻ താൻ ।
നില്ലാതോളം കൌതുകാൽ വന്നിതപ്പോൾ
കല്യാണാത്മാ ഹംസരാജൻ ബഭാഷേ ॥

---

കമില്ല. എന്തുകൊണ്ടെന്നു് അൎത്ഥാന്തരന്യാസംകൊണ്ടു സമൎത്ഥിക്കുന്നു. (ഹരിഃ) സിംഹം. (കരിണം ഏവ) ആനയേമാത്രമേ (ഹന്തി) കൊല്ലുന്നുള്ളു. (ന കിരിമപി) പന്നിയേക്കൂടി കൊല്ലുകയില്ല. സിംഹം ആനയെ അല്ലാതേ പന്നിയേ കൊല്ലുകയില്ലെന്നു് സാരം. ശിഷ്ടന്മാൎക്കു വീരന്മാരേ അല്ലാതേ നിന്നെപ്പോലുള്ള ഭീരുക്കളേക്കൊല്ലുന്നതു് യുക്തമല്ലെന്നു താല്പൎയ്യം.

[ച. ന.] നീരസനും നിന്ദ്യനും വിരോധംചെയ്യുവനും ദീനനുമായ അനുജനെ ഒരിക്കൽ നളൻ ചൂതുപൊരുതു് കോപിച്ചു കൊന്നു എന്നു് വീരന്മാർ എന്നെ അപവാദംപറഞ്ഞു് പരിഹസിക്കാനിടയാകുമല്ലോ. എന്നാൽ അങ്ങനെ വരുന്നതു നമുക്കു് (അസാരതാ) കുറച്ചിലുമാണല്ലോ. എന്നു് എനിക്കു മനസ്സിലുള്ള (ഭാവന) വിചാരം നിനക്കു് (ജീവനൌഷധം) ആയി. ലോകാപവാദം ഭയപ്പെട്ടിട്ടേ ഞാൻ നിന്നെ കൊല്ലാൻ മടിക്കുന്നുള്ളു.

[ശ്ലോ. ൯൯.] നില്ലാതോളം=അവസാനിക്കാത്തതു്. (കല്യാണാത്മാ) മംഗലരൂപൻ. (ബഭാഷേ) പറഞ്ഞു.

[പ. ൨൦. പല്ലവി.]

നിഷധേന്ദ്ര! ബന്ധുകുമുദാകരചന്ദ്ര!
നീ ജയിക്ക നയവാരിധേ!

[അനുപ.]

ഹൃഷിതോസ്മി ഞാനിഹ സഖേ സമാപ്തവാൻ
വിഷമങ്ങൾ തീൎന്നു തേ വിശ്വമുണ്ടായ്വരിക. ... നിഷ.

[പ. ൨൦. ച. ൧.]

ബന്ധുവാകിൽ വിപദി വേണ്ടു,ഭവ്യം വരുമ്പൊളാരില്ലാത്തു
എന്നു ഞാനറിഞ്ഞിട്ടും വന്നില്ലിത്ര നാളും.
വെന്തു മേ ഹൃദയമാകിലെന്നതുകൊണ്ടെന്തു ഫലം?
എന്തു ചൊൽവൂ? അന്യായം നിന്നോടു കലിവിരോധം.
... ... ... നിഷ.

[ച. ൨.]

നളിനഭവനിലയനാൽ ഞാനിഹാഗതനായി,
നള! നിന്നോടൊന്നു ചൊല്ലുവാനരുളിച്ചെയ്തു ധാതാ.
'നലമൊടേ ഭൈമിയോടൊരുമിച്ചു ധരണിതന്നിൽ
നവനവവിഭൂതിരസമനുഭവിച്ചു വസിക്ക' എന്നു്... നിഷ.

[ച. ൩.]

പുനരപി വിശേഷിച്ചൊന്നരുളിച്ചെയ്തു കേൾക്ക നീ
ഭുജഗുണനിധേ വധിയായ്ക പുഷ്കരനെയെന്നു്.

---

[പ. ൨൦. പല്ല.] ബന്ധുകുമുദാകരചന്ദ്ര= ബന്ധുക്കളാകുന്ന ആമ്പൽക്കൂട്ടത്തിനു ചന്ദ്രനായുള്ളോവേ.

[അനു.] ഹേ സഖേ! ഞാൻ ഇവിടെ (ഹൃഷിതരോമാ) രോമാഞ്ചിതനായിട്ടു (സമാപ്തവാൻ) (അസ്മി) വന്നിരിക്കുന്നു.

[പ. ൨൦. ച. ൧.] വിപദി=ആപത്തിൽ. ഭവ്യം= നല്ലകാലം. വെന്തു മേ ഹൃദയമാകിൽ= എന്റെ ഹൃദയം വെന്തുവെങ്കിൽ.

[ച. ൨.] നളിനഭവനിലയനാൽ= ബ്രഹ്മലോകത്തിൽനിന്നു്. നവനവവിഭൂതി= പുതിയ പുതിയ ഐശ്വൎയ്യം.

[ച. ൩.] ഭുജഗുണനിധേ = വീര. ദുരിതഫലശമനീ = പാപത്തെ ശമിപ്പി

ഭൂവി ദിവി ച തവ കീൎത്തി ദുരിതഫലശമനീതി
ഭുവനപതിയനുഗ്രഹിച്ച ഭൂപതേ! കുശലമസ്തു. ... നിഷ.

പന്തുവരാളി—പഞ്ചാരി.

[പ. ഉ. പല്ലവി. നളൻ.]

സ്വാഗതം ദയാപയോനിധേ! ഹംസരാജ!
ഭാഗധേയപൂരവാരിധേ!

[അനുപ.]

ഏകതാനതാ നിനക്ക
ശോകതാനവേ മമൈവ. ... ... ... ... സ്വാഗ.

[പ. ഉ. ച. ഉ. നളൻ ഹംസത്തോടു.]

എന്നെ നീ മറന്നുവെന്നു ഖിന്നനായി ഞാനിരുന്നു;
ധന്യചരിത! വന്നതിന്നു നന്നു നന്നഹോ.
മുന്നമാധികൎണ്ണധാരനിന്നുമരികിൽ വന്നു ചേൎന്നു;
വന്നു മേ വിപന്നിരാസമെന്നു നിൎണ്ണയം. ഹംസരാജ!
... ... ... സ്വാഗ.

[പ. ഉ. പുഷ്കരനോടു.]

പുഷ്കരാസനാജ്ഞ കേട്ടു പുഷ്കലാദരേണ ഹന്ത!
പുഷ്കര! ഭവാനെ ഞാൻ വധിക്കുകില്ലിനി;
ത്വൽകൃതാപരാധമല്ല ദുഷ്കലീഹിതം തദഖിലം;
മൽക്കുലീനനായി നീയിരിക്ക ഭൂമിയിൽ സുഖേന.

[പല്ലവി.]

പോക വാഷ്ണ നീ യഥാസുഖം; ത്വയി മമാസ്തു
പൂൎവ്വതോപി പ്രചുരകൗതുകം.

---

കുന്നതു്.

[പ. ഉ. പല്ലവി.] സ്വാഗതം = നല്ല വരവു്. നീ വന്നതു നന്നായി എന്നൎത്ഥം.

[അനുപ.] നിനക്കു് (മമൈവ)എന്റെ തന്നേ ശോകതാനവേ=ശോകത്തെ കൃശമാക്കുന്നതിൽ (ഏകതാനതാ) ഐകമത്യം= തുനിവു്.

[ച. ന. പുഷ്കരൻ.]

ക്ഷോണിപാല! ഞാനൊരാനേ ബാലചാപലേന ചെയ്തു;
കാണതഖിലവും നരേന്ദ്ര! കലിവിലാസമേ.
പ്രാണാദനയും പണയമാക്കി; മൗനമിനിയെനിക്കു നല്ലൂ;
നൂനം ഭവദധീനം നിധനമവനമെങ്കിലും.

[പല്ലവി.]

അവനിപാലധുർവ്വഹോ ഭവാനഹോ! ഭുവോ
നള! ചിരായ സാർവ്വഭൗമനായി വാഴ്ക നീ.

സൗരാഷ്ട്രം—അടന്ത.

[ശ്ലോ. ൨൦.]

പുഷ്കരൻ മനസി പുഷ്കലമോദം
പുക്കു വാണു നിജമേവ നികേതം ।
സൽകൃതിം നളകൃതാം സ ഗൃഹീത്വാ
തൽക്ഷണം നളമുവാച ഖഗേന്ദ്രഃ ॥

[പ. ൨൨. പല്ലവി.]

അഖിലം കല്യാണം നമുക്കിനി

---

[ച. ന.] നിധനം=വധം. അവനം= രക്ഷണം.

[പല്ലവി.] അവനിപാലധുർവ്വഹൻ = രാജശ്രേഷ്ഠൻ. അയ ഭവാൻ ഭുവഃ= ഭൂമിയ്ക്കു്. സാർവ്വഭൗമനായി വാഴുക.

[ശ്ലോ. ൨൦.] നിജമേവ നികേതം = സ്വഗൃഹത്തെത്തന്നെ.

| | | |
|---|---|---|
| സഃ | (ദ. പു. പ്ര. ഏ.) | അ |
| ഖഗേന്ദ്രഃ | (അ. പു. പ്ര. ഏ.) | പക്ഷിശ്രേഷ്ഠൻ ഹംസവും |
| ച | ( അവ്യയം. ) | |
| നളകൃതാം | (ആ. സ്ത്രീ. ദ്വി. ഏ.) | നളനാൽ ചെയ്യപ്പെട്ട |
| സൽകൃതിം | (ഇ. സ്ത്രീ. ദ്വി. ഏ.) | സൽകൃതിയെ = സൽക്കാരത്തെ |
| ഗൃഹീത്വാ | ( ക്ത്വാന്തമവ്യയം. ) | സ്വീകരിച്ചിട്ടു |
| തൽക്ഷണം | ... ... ... | ... ... |
| നളം | (അ. പു. ദ്വി. ഏ.) | നളനോടു |
| ഉവാച | (ലിട്. പ. പ്ര. പു. ഏ.) | പറഞ്ഞു. |

(രഥോദ്ധതാവൃത്തം) 'രം നരം ല ഗുരുവും രഥോദ്ധതാ' എന്നു ലക്ഷണം.

[പ. ൨൨. പല്ലവി.] അവികലം = പരിപൂർണ്ണം. അമിതഫലം = വളരെ

അവികലമമിതഫലം.

[അനു.പ.]

അകിൽമണമെഴും നിൻഗുണപരിമളം
അഖിലഭുവനങ്ങളിലിണങ്ങി വിളങ്ങിടണം. ... അഖിലം.

[ച. ര.]

ആപത്തകന്നൊരു നിന്നെക്കണ്ടേൻ; നിന്നോ-
ടാതിത്ഥ്യമാധുര്യം ഞാൻ കൈക്കൊണ്ടേൻ;
ആധി ബാധിച്ചിന്നു കുതുകം പൂണ്ടേനേറ്റം;
ജാതിചാപല്യമോ നമുക്കു പണ്ടേ.
സുദിനമെത്രയുമെന്നു ചൊൽവോരതിന്ന് കുറവുണ്ടു ചെ-
റ്റിഹ
സുതനൊടും നിജസുതയൊടും സഹ സുതനു ഭൈമി വരാ-
യ്കയാൽ. ... ... അഖിലം.

[പ. ഖ. ച. ര. നളൻ.]

അരികത്തു വന്നിരിക്ക സഖേ ഹംസ!,
പെരികെത്തെളിഞ്ഞിതെനിക്കയി കേൾ.
നരകത്തിൽനിന്നു കരയേറിനേനറിക
അരികിൽ തിലോദരി വരികിലിപ്പോൾ.
സരസിജാസനശാസനം മമ

---

ഫലമുള്ളതു്.

[അനു.പ.] നിന്റെ ഗുണങ്ങൾക്കു് അകിലിനുള്ളതുപോലെ സൗരഭ്യമുണ്ടാകും. കീർത്തിക്കു വെളുപ്പുപോലെ ഗുണത്തിനു സൗരഭ്യം കവിസങ്കേതസിദ്ധമാകുന്നു.

[ച. ര.] ആധി ബാധിച്ചു= ആധിയേ ബാധിച്ചു. ജാതിചാപല്യമോ നമുക്കു പണ്ടേ— ഇനി പറയാൻ പോകുന്നതു് പക്ഷിചാപല്യംകൊണ്ടു പറയുന്നതാണു്. സുദിനമെത്രയും ... ...— ഇത്രയൊക്കെയും നടന്നതുകൊണ്ടു് ഇന്നേദിവസം സുദിനമാണെന്നു പറയാം. എന്നാൽ അതിന്നു് സ്വല്പം ഒരു ന്യൂനതയുണ്ടു്. എന്തെന്നാൽ പുത്രന്മാരോടുകൂടി ഭൈമി വന്നു ചേർന്നിട്ടില്ല.

[പ. ഖ. ച. ര.] എനിക്കു് പെരികെ തെളിഞ്ഞിതു= എന്റെ മനസ്സു വളരെ പ്രസന്നമായി. 'തെളിഞ്ഞിതു' എന്നു് നിർദ്ദിഷ്ടകർത്തൃകക്രിയ. തിലോ

ശിരസി ഭൂഷണമാക്കി നീയിഹ
ഹരിണനേർമിഴി ഭൈമി വരുവൊള-
മരികിൽ മമ വാസം പിരികൊലാ. ... ... അഖിലം.

[ച. ന. ഹംസം.]

ഇനി വരും കുശലങ്ങൾ മേൽക്കു മേലേ. കാൺക
മുനിവരൻ നാരദനിതാ വരുന്നു.
ഭണിതമേതദീയം കേട്ടുകൊൾക. ദുഃഖ-
കണിക പിന്നെയില്ല കണികാണുവാൻ.
മനുജനായക! മുനിയെ മാനയ.
മനസി മമ കൊതി പെരുതു; കേളിഹ
സരസി ചെന്നു വിരുന്നുമുണ്ടു
വരുന്നു ഞാൻ തവ പരിസരേ. ... ... അഖിലം.

മധ്യമാവതി—ചെമ്പട.

[ശ്ലോ. വ.]

വിവൃണ്വതീനാം പ്രണയം പചേളിമം
സുവർണ്ണഹംസസ്യ ഗിരാമഥാവധൗ ।

---

ദരി= കൃശോദരി സുന്ദരി. സരസിജാസനശാസനം= ബ്രഹ്മകല്പന.

[ച. ന.] ഏതദീയം ഭണിതം = ഇവന്റെ വാക്ക്. ദുഃഖകണിക = ലേശവും ദുഃഖം. മാനയ = മാനിച്ചാലും. തവ പരിസരേ = നിന്റെ സമീപത്തിൽ.

[ശ്ലോ. വ.]

| | | |
|---|---|---|
| അഥ | ( അവ്യയം. ) | അനന്തരം |
| പചേളിമം | (അ. പു. ദ്വി. ഏ.) | പരിപാകം വന്നതായ |
| പ്രണയം | (അ. പു. ദ്വി. ഏ.) | പ്രണയത്തെ സ്നേഹത്തെ |
| വിവൃണ്വതീനാം | (ഗരം. സ്ത്രീ. ഷ. ബ.) | പ്രകാശിപ്പിച്ചിരിക്കുന്നവയായ |
| സുവർണ്ണഹംസസ്യ | (അ. പു. ഷ. ഏ.) | സ്വർണ്ണഹംസത്തിന്റെ |
| ഗിരാം | (ര. സ്ത്രീ. ഷ. ബ.) | വാക്കുകളുടെ |
| അവധൗ | (ഇ. പു. സ. ഏ.) | അവസാനത്തിൽ |

വിപന്നസന്താപഹരഃ സമാഗതോ
നൃപം നമന്തം നിജഗാദ നാരദഃ ॥

[പ. വ. പല്ലവി.]

വീരലോകമണേ! ചിരം ജീവ നിഷധേന്ദ്ര!
വീരസേനസുത!

[അനു.]

വാരിജസംഭൂതി മേ പിതാ
വരദനായി കാരുണ്യശാലി. ... ... ... വീര.

[പ. വ. ച. ൧.]

എന്നോടരുളി ജഗൽഗുരു
"യാഹി നാരദ! 'ഭൂപൻ നളനോടു
ഭൈമിയേയുമിങ്ങാത്മജന്മാരെയും
മേളയ'ഇതി തം ഭീമമഭിധേഹി. ... ... ... വീര.

[ച. ൨.]

കലികൃതമഖിലമഘം അകന്നിതു;

---

| | | |
|---|---|---|
| സമാഗതഃ | (അ. പു. പ്ര. ഏ.) | വന്നവനായി |
| വിപന്നസന്താപഹരഃ | (അ. പു. പ്ര. ഏ.) | ആപത്തിനെ പ്രാപിച്ചവരുടെ ദുഃഖത്തെ കളയുന്നവനായിരിക്കുന്ന |
| നാരദഃ | (അ. പു. പ്ര. ഏ.) | നാരദൻ |
| നമന്തം | (അ. പു. ദ്വി. ഏ.) | നമിച്ചിരിക്കുന്നവനായ |
| നൃപം | (അ. പു. ദ്വി. ഏ.) | നൃപനോടു |
| നിജഗാദ | (ലിട്. പ. പ്ര. പു. ഏ.) | പറഞ്ഞു. |

(വംശസ്ഥം വൃത്തം) 'ജതങ്ങൾ വംശസ്ഥമതാം ജരങ്ങളും' എന്നു് ലക്ഷണം.

[പ. വ. അനു.] മേ പിതാ വാരിജസംഭൂതി = എന്റെ അച്ഛനായ ബ്രഹ്മാവു്.

[പ. വ. ച. ൧.] എന്നോടു ബ്രഹ്മാവു പറഞ്ഞു. എങ്ങനെ എന്നാൽ ഹേ നാരദ യാഹി= പോയാലും. ഇതി തം ഭീമം അഭിധേഹി= ഇങ്ങനെ ആ ഭീമരാജാവിനോടു പറഞ്ഞാലും. എങ്ങനെ എന്നാൽ— നളമഹാരാജാവിനോടു ഭൈമിയേയും പുത്രന്മാരേയും ചേർത്താലും എന്നു്.

[ച. ൨.] ഉദയതു= ഉദിക്കട്ടെ. പതിവ്രതാരത്നമായ ദമയന്തിയോടുകൂടി നീ പുരത്തെ പ്രവേശിച്ചാലും. 'പ്രവിശതു' എന്നതു് പ്രഥമപുരുഷനാകയാൽ നീ

നളനപി മംഗലമവികലമുദയതു:
സതികളിൽ മണിയൊടു നീ പുരം പ്രവിശതു;
സന്മുഹൂൎത്തവും സരസ്വതീ വദതു." ... ... വീ

[ച. ന.]

ഭാരതിയാലുദിതം സമയവുമാശു സംഗതം
ഇന്നു നൃപാലക! ഭീമഭൂമിപനും ഭൈമിയും
വന്നതു സേനയാ സഹ കാണിതു നരേന്ദ്ര. ... ... വിര.

[ശ്ലോ. ൧൧.]

ഈവണ്ണം നാരദൻ വന്നരുളിന വചസാ
തോഷിതേ നൈഷധേന്ദ്രേ
താവും മംഗല്യവാദ്യധ്വനിതബധിരിതാ-
ശേഷദിക്ചക്രവാളം।
സൗവൎണ്ണോദ്ദണ്ഡകേതുപ്രചുരവരചമൂ-
വേഷ്ടിതോ ഭീമനും വ-
ന്നാവിൎമ്മോദം പുരസ്താൽ സഹ നിജസുതയാ
വ്യാഹരദ്വൈരസേനിം ॥

നളചരിതം ആട്ടക്കഥ

സമാപ്തം.

---

എന്നതു് അതിനു കൎത്താവായി വരാൻ പാടില്ല, അതിനാൽ 'പ്രവിശ' തു എന്നു് പദം മുറിച്ചു് തുകാരത്തെ നീ എന്നതിനോടു ചേൎത്തന്വയിച്ചു് 'നീ യാകട്ടേ' എന്നു് അൎത്ഥം കല്പിച്ചു കൊള്ളണം. പുരപ്രവേശത്തിനു നല്ല മുഹൂൎത്തം സരസ്വതി പറയും.

[ച. ന.] സരസ്വതി പറഞ്ഞ സമയവും അടുത്തു വന്നിരിക്കുന്നു. ഇന്നു ഭീമനും ഭൈമിയും സേനയോടുകൂടി വന്നിരിക്കുന്നതു നോക്കുക.

[ശ്ലോ. ൧൧.] ഇപ്രകാരം നാരദന്റെ വാക്കുകൊണ്ടു് നളൻ സന്തുഷ്ടനായിരിക്കുമ്പോൾ (സൗവ.........ഷ്ടിതഃ) സ്വൎണ്ണമയമായ നീണ്ട കാലുകളുള്ള അനേകം കൊടികളോടുകൂടിയിരിക്കുന്ന നല്ല സൈന്യത്താൽ ചുററപ്പെട്ടവനായിരിക്കുന്ന ഭീമരാജാവു് (മംഗല്യ ...... വാളം) മംഗല്യവാദ്യശബ്ദംകൊണ്ടു് ദിക്കുകളെ ഒക്കെ മുഴക്കിക്കൊണ്ടു് പുരോഭാഗത്തിൽ വന്നു് പുത്രിയോടുകൂടെ ആവിൎമ്മോദമാകുംവണ്ണം നളനോടു പറഞ്ഞു.

(സ്രഗ്ദ്ധരാ വൃത്തം)

ശുഭം.

